Specimen Copy.

# ഇന്ത്യാചരിത്രം

[പൌരധർമ്മം ഉൾപ്പടെ] 6241

160

FORM II



പി. കുഞ്ഞികൃഷ്ണമേനോൻ, എം. എ.

6241

രണ്ടാം ഫോറം

# ഇന്ത്യാചരിത്രം—പൌരധർമ്മം

Approved by the Government
as text book for
1953-54.

AUTHOR
**P. KUNJIKRISHNA MENON M. A.**
Maharaja's College, Ernakulam.

**1953.**

പ്രകാശകൻ
**കെ. എൻ. എസ്സ്. മേനോൻ, ബി. ഏ. എൽ. ടി.**
ഇരിഞ്ഞാലക്കട.

വില: 12 ണ.

# വിഷയവിവരം


| | | പേജ്. |
|---|---|---|
| | ആമുഖം | |
| 1. | ദ്രാവിഡരും ആൎയ്യന്മാരും | 2 |
| 2. | ഗൌതമബുദ്ധൻ | 7 |
| 3. | മഹാനായ അലക്സാണ്ടർ | 9 |
| 4. | മൌൎയ്യസാമ്രാജ്യം | 12 |
| | ചന്ദ്രഗുപ്തമൌൎയ്യൻ, അശോകൻ, | |
| | മൌൎയ്യസാമ്രാജ്യാധഃപതനം | |
| 5. | ഗുപ്തസാമ്രാജ്യം | 19 |
| | ചന്ദ്രഗുപ്തൻ, സമുദ്രഗുപ്തൻ, വിക്രമാദിത്യൻ | |
| 6. | ഹൎഷവൎദ്ധനൻ | 23 |
| 7. | രജപുത്രന്മാർ | 27 |
| 8. | രാജരാജചോളൻ | 30 |
| 9. | മുഹമ്മദനബി | 32 |
| 10. | മുഹമ്മദ ഗോറി | 34 |
| 11. | ബാൽബൻ | 36 |
| 12. | അലാവുദീൻ ഖിൽജി | 38 |
| 13. | മുഹമ്മദബിൻ തഗ്ലക്ക് | 41 |
| 14. | വിജയനഗരസാമ്രാജ്യം | 44 |
| 15. | ബേബർ | 48 |
| 16. | ഹുമയൂണും ഷേർഷായും | 50 |
| 17. | ആക്ബർ | 52 |
| 18. | ഷാജഹാൻ | 59 |
| 19. | അറംഗസീബ് | 62 |
| 20 | ശിവാജി | 67 |

## പൌരധർമ്മം

പേജ്

1. ഭരണയന്ത്രം—നിയമസഭ 71
ഭരണനിർവ്വഹണം—നീതിന്യായം—
ഭരണവകുപ്പുകൾ—ഭരണവിഭാഗങ്ങൾ

2. രാജ്യഭരണം 77

ധനാഗമമാർഗ്ഗങ്ങൾ, വിദ്യാഭ്യാസവകുപ്പ്,
കോളേജ് വിദ്യാഭ്യാസം, സാങ്കേതികവി
ദ്യാലയങ്ങൾ, പൊതുജനാരോഗ്യവും ശുചീ
കരണവും, സ്വത്തുകളുടെ സംരക്ഷണവും
നീതിന്യായവും, ഭക്ഷ്യവകുപ്പ്.

3. ഇന്ത്യാറിപ്പബ്ളിക്ക് 87

പാർലിമെൻറ്, ഭരണനിർവ്വഹണം,
നീതിന്യായം, ഉദ്യോഗങ്ങൾ,
ഇന്ത്യ മുഴുവൻ ഒരേ ഭരണത്തിൻകീഴിൽ.

രണ്ടാം ഫോറം

# ഇന്ത്യാചരിത്രം

---

## ആമുഖം

നമ്മുടെ ഇന്ത്യ പ്രകൃതിമനോഹരമായൊരു വലിയ രാജ്യമാണ്. പണ്ടേയ്ക്കുപണ്ടേ പരിഷ്കാരംകൊണ്ട് പുളകംകൊണ്ട നമ്മുടെ മാതൃഭൂമി. പല വർഗ്ഗക്കാരും പല മതക്കാരും ഓരോരോ കാലങ്ങളായി ഇങ്ങോട്ടു വന്നിട്ടുണ്ട്. ഇവിടെത്തന്നെ, നമ്മുടെയുള്ള ശ്രമത്തിന്റെ ഫലമായി, പുതിയ മതങ്ങളും ജാതികളും ഉണ്ടായിക്കൊണ്ടിരുന്നു. എന്നാൽ, ഒരുകൂട്ടരുടെ സൌകര്യത്തെ മറ്റൊരുകൂട്ടർ തടയാൻ ശ്രമിക്കാറില്ല. എല്ലാവർക്കും സൈ്വരമായി ജീവിക്കാനുള്ള ചുററുപാടുകളേ അധികവും ഉണ്ടാകാറുള്ളു. ഭിന്നജാതിമതസ്ഥർ നിവസിക്കുന്ന ഒരു വിസ്തൃതരാജ്യത്തിൽ ഇത്രയും നീണ്ടൊരു കാലത്തെ ഐക്യം അന്യരാജ്യക്കാർക്കു് അത്ഭുതം ജനിപ്പിക്കത്തക്കതാണ്.

ദ്രാവിഡരുടെ കാലംമുതൽ മുഗൾസാമ്രാജ്യത്തിന്റെ അധഃപതനംവരേയുള്ള ചരിത്രമാണ് നിങ്ങൾ ഈ പുസ്തകത്തിൽ പഠിക്കാൻ പോകുന്നതു്. ആദർശശുദ്ധിയുള്ള പല ചക്രവർത്തിമാരേയും നിങ്ങൾ പരിചയപ്പെടാൻ പോകയാണ്. അതിനിടയിൽ അന്യരാജ്യക്കാരുടെ ചില ആക്രമണങ്ങളും കാണും, അവർ എങ്ങനെ ആക്രമിച്ചു? അതു തടുക്കാൻ നമുക്കു് എന്തുകൊണ്ടു കഴിഞ്ഞില്ല? നാം എങ്ങനെ ജീവിച്ചാൽ

മേലിൽ അന്യർക്കു കീഴടങ്ങാതെ കഴിക്കാം? ഇതൊക്കെയാണ് ഇന്ത്യാചരിത്രം പഠിക്കുമ്പോൾ നിങ്ങൾ ശ്രദ്ധിച്ചു മനസ്സിലാക്കേണ്ടതു്.

---

# 1. ദ്രാവിഡരും ആര്യന്മാരും

## ആദിമനിവാസികൾ

എന്നാണ് ഇന്ത്യയിൽ മനുഷ്യൻ പാർപ്പുറപ്പിച്ചതു്? ദക്ഷിണഖണ്ഡത്തിന്റെ കടൽക്കരയിലും ഉൾപ്രദേശത്തുള്ള കാടുകളിലും മനുഷ്യർ പണ്ടു് അലഞ്ഞു നടന്നിരുന്നതായി അനുമാനിക്കാം. ഭാഷപ്പെടുത്താത്ത കല്ലും എല്ലും ആയിരുന്നു അവരുടെ ആയുധങ്ങൾ. മനുഷ്യൻ ഇങ്ങനെ ജീവിച്ചിരുന്ന കാലത്തെ പ്രാചീന ശിലായുഗം എന്നു പറയുന്നു.

*പ്രാചീന ശിലായുഗം*

അനേകായിരം കൊല്ലം മനുഷ്യൻ ഇങ്ങനെ ആയുധങ്ങളുണ്ടാക്കാൻ അറിയാതെ അലഞ്ഞുകഴിഞ്ഞു. ക്രമേണ കല്ലുകൾ ഭാഷപ്പെടുത്തിയും, മിനുക്കി മൂർച്ചകൂട്ടിയും ഉപയോഗിച്ചു. ഈ ഘട്ടത്തെ 'നവീന ശിലായുഗം' എന്നു പറയുന്നു. കുടിലുകളിൽ പാർക്കാനും ധാന്യങ്ങൾ കൃഷിചെയ്യാനും മൃതശരീരങ്ങൾ മൺഭരണികളിലാക്കി മറവുചെയ്യാനും അന്നത്തെ മനുഷ്യനു കഴിവുണ്ടായിരുന്നു.

*നവീന ശിലായുഗം*

ശിലായുഗങ്ങളെ തുടർന്നു് ഉത്തരേന്ത്യയിൽ താമ്രയുഗവും ദക്ഷിണേന്ത്യയിൽ അയോയുഗവും ഉണ്ടായി. ലോഹങ്ങൾ ആയുധങ്ങൾക്കായി ഉപയോഗിച്ചതുകൊണ്ടാണ് ഇങ്ങനെ പേരിട്ടതു്.

*താമ്രയുഗവും അയോയുഗവും*

ചരിത്രത്തിനു കാണാൻ കഴിവുള്ള കാലത്തു് 'കോളകാം' 'ദ്രാവിഡർ' എന്നിങ്ങിനെ രണ്ടു വര്‍ഗ്ഗക്കാർ ഇന്ത്യയിലുണ്ടായിരുന്നു. ഇവർ ഇന്ത്യയിൽത്തന്നെ ഉണ്ടായിരുന്നവരോ പുറമെ നിന്നു വന്നവരോ എന്നു സൂക്ഷ്മം പറയാൻ പ്രയാസമാണു്.

കോളകാം

കോളകളിൽതന്നെ പല വര്‍ഗ്ഗക്കാരുമുണ്ടായിരുന്നു. ബംഗാളിലും ഒറീസ്സയിലും ഇവരുടെ പിൻഗാമികളെ കാണാവുണ്ടു്; 'മുണ്ട' എന്നൊരു ഭാഷയാണു് ഇവർ സംസാരിക്കുന്നതു്. വനത്തിലുള്ള പല വൃക്ഷങ്ങളേയും ഇവർ ആരാധിക്കുന്നു.

ദ്രാവിഡർ

കോളകളെക്കാൾ പരിഷ്ക്കാരം സിദ്ധിച്ചവരായിരുന്നു ദ്രാവിഡർ. വ്യവസായത്തിലും വാണിജ്യത്തിലും അവർ വളരെ പഴയകാലത്തുതന്നെ പ്രമാണികളായിരുന്നു. തേക്കിൻതടി, നെല്ലു്, മസ്ലിൻതുണി തുടങ്ങിയവ സ്വന്തം കപ്പലിലാക്കി പേർഷ്യ, മെസപ്പൊട്ടോമിയ എന്നീ രാജ്യങ്ങളിൽ

ദ്രാവിഡർ

കൊണ്ടുപോയി അവർ കച്ചവടം നടത്താറുണ്ടു്. ദാനവന്മാർ, ദാസന്മാർ, രാക്ഷസർ എന്നൊക്കെ ആര്യന്മാർ ഇവരെ പുച്ഛിക്കാറുണ്ടു്. പക്ഷെ സ്വന്തമായ ഒരു സംസ്കാരം ഇവർക്കുണ്ടായിരുന്നു. കറുത്ത നിറവും പരന്ന മൂക്കും സൌന്ദര്യത്തിനു കോട്ടം വരുത്തിട്ടുണ്ടാവാം. എന്നാൽ സ്വഭാവഗുണത്തിനു ഇതുകൊണ്ടൊന്നും തരക്കേടുണ്ടായിരുന്നില്ല.

വൃക്ഷങ്ങളേയും സർപ്പങ്ങളേയും ദ്രാവിഡർ ആരാധിച്ചിരുന്നു. പിശാചുക്കളിലും മറ്റും അവർക്കു വിശ്വാസമുണ്ടായിരുന്നു. ഇന്നു് തമിഴു്, തെലുങ്കു്, കർണ്ണാടകം, മലയാളം എന്നീ ഭാഷകൾ സംസാരിക്കുന്നവരായ ദക്ഷിണേന്ത്യക്കാർ ദ്രാവിഡരുടെ പിൻഗാമികളാണു്.

ഇങ്ങനെ, കോളകളേയും ദ്രാവിഡരേയും ഇന്ത്യയിലെ ആദിമനിവാസികളായി എണ്ണുക. മറെറാരുകൂട്ടർ വടക്കുപടിഞ്ഞാറൻ ചൈനയിൽ നിന്നു വന്നു. ഇവർ മംഗോളവർഗ്ഗക്കാരാണു്. ദ്രാവിഡരുമായി കൂടികഴിഞ്ഞ ഇക്കൂട്ടരുടെ പിൻഗാമികളെ ആസ്സാം, ബംഗാൾ, ഒറീസാ എന്നീസ്ഥലങ്ങളിൽ കാണാം.

മേൽപറഞ്ഞ ആദിമനിവാസികളുടെ കാലത്തെ വിശദമായ ഒരു ചരിത്രമൊന്നും നമുക്കറിവില്ല. സിന്ധുനദീതടത്തിലുള്ള മൊഹൻജോദാരോ, ഹാരപ്പാ, എന്നീസ്ഥലങ്ങളിൽ നടത്തിയ ഗവേഷണം പല ഊഹങ്ങൾക്കും വേണ്ട തെളിവുകൾ നൽകുന്നുണ്ടു്. 5000 കൊല്ലത്തെ പഴക്കമുള്ള പല സാധനങ്ങളും അവിടുന്നു ലഭിച്ചിട്ടുണ്ടു്. ഈ തെളിവുകളെ ആധാരമാക്കി അന്നത്തെ സംസ്കാരത്തിന്റെ സ്വരൂപം ഊഹിക്കാം. ഇതിനാണു് 'സിന്ധുസംസ്കാരം' എന്നു സിന്ധുസംസ്കാരം പറയുന്നതു്. 5000 കൊല്ലങ്ങൾക്കു മുമ്പു തന്നെ ഇന്ത്യക്കാക്കു സ്തുത്യർഹമായ സംസ്കാരം സിദ്ധിച്ചിട്ടുണ്ടെങ്കിൽ അതിനുത്തരവാദികൾ നമ്മുടെ പൂർവ്വികരായ ദ്രാവിഡരല്ലേ? ഇന്ത്യയിൽ പരിഷ്കാരത്തിന്റെ വിത്തുവിതച്ചവർ ആര്യന്മാരാണെന്നു് ആരെങ്കിലും പറഞ്ഞാൽ നാം എങ്ങനെ സമ്മതിക്കും?

ദ്രാവിഡ പരിഷ്കാരത്തിനു തെളിവും തേടി എന്തിനു വടക്കെ ഇന്ത്യയിലേയ്ക്കു പോകുന്നു? നമ്മുടെ കേരളത്തിന്റെ പഴയചരിത്രത്തിൽ കിടക്കുന്നു ലക്ഷ്യങ്ങൾ. മൂവ്വായിരം കൊല്ലങ്ങൾക്കു മുമ്പു് കേരളത്തിൽനിന്നു പല സാധനങ്ങളും കപ്പലിൽ കയററി അന്യദിക്കുകളിലേയ്ക്കു കൊണ്ടുപോകാറുണ്ടു്. ബാബിലോണിയാ ചക്രവർത്തിയുടെ കൊട്ടാരത്തിൽ കേരളത്തിലെ വിഭവങ്ങൾ പലതും കാണാറുണ്ടായിരുന്നു. ഇതും ദ്രാവിഡ പരിഷ്കാരത്തിന്റെ തെളിവല്ലേ?

## ആര്യന്മാർ

ഇന്തോ–ആര്യന്മാർ

ഇനി ആര്യന്മാരുടെ കഥ നോക്കാം. ആരാണു് ആര്യന്മാർ? അവർ എവിടുന്നു വന്നു? അവരുടെ മൂലകുടുംബം ഉത്തരധ്രുവത്തിലാണെന്നു് ഒരു കൂട്ടർ; മദ്ധ്യേഷ്യയിലാണെന്നു വേറൊരുകൂട്ടർ. ഈ വാദങ്ങളൊന്നും ചുഴിഞ്ഞുനോക്കി നിങ്ങൾ ക്ലേശിക്കേണ്ട. കന്നുകാലികളെ മേച്ചു് കാലം കഴിച്ചിരുന്നവരാണു് ഇവർ. പുൽപ്രദേശങ്ങൾ തേടി പല സ്ഥലത്തും ഇവർ ചെന്നെത്തി. ഇക്കൂട്ടത്തിൽ ഒരു ശാഖ വടക്കുപടിഞ്ഞാറൻ ചുരങ്ങളിൽക്കൂടി കടന്നു് സിന്ധുനദീതടത്തിൽ താവളം പിടിച്ചു. ഇവരാണു് ഇന്തോ–ആര്യന്മാർ. ഏതാണ്ടൊരു 4000 കൊല്ലങ്ങൾക്കു മുമ്പായിരിക്കും ഇവർ ഇന്ത്യയിലേക്കു വന്നതു്.

ഋഗ്വേദം

ഇവിടെ വരുമ്പോൾതന്നെ ഇവർക്കു സാമാന്യം സംസ്കാരം സിദ്ധിച്ചിട്ടുണ്ടായിരിക്കണം. ഋഗ്വേദം ഇതിനു തെളിവാണു്, ആര്യന്മാരുടെ ദേവന്മാരെ സ്തുതിക്കുന്ന സ്തോത്രങ്ങളടങ്ങിയ ഒരു വിശിഷ്ട ഗ്രന്ഥമാണു് ഋഗ്വേദം. 1017 സ്തോത്രങ്ങളുണ്ടു് ഇതിൽ. അക്കാലത്തെ ചരിത്രം ഊഹിക്കാൻ വേണ്ട തെളിവുകൾ ഈ വേദത്തിൽ ഉണ്ടു്. അതിനാൽ 'വേദകാലം' എന്നു് ഈ ഘട്ടത്തിനു പേരിടാം.

വേദകാലത്തെ ആര്യന്മാർ യുദ്ധപ്രിയന്മാരായിരുന്നു. അമ്പു്, വില്ലു്, വാൾ, കുന്തം, കവണ തുടങ്ങിയ ആയുധങ്ങളാണു് ഉപയോഗിക്കാറുള്ളതു്. ഗോതമ്പും ബാർലിയും കൃഷി ചെയ്തിരുന്നു. ആയുധങ്ങളുണ്ടാക്കുക, ആലയങ്ങളും അതിലേയ്ക്കുള്ള ഉപകരണങ്ങളും നിർമ്മിക്കുക, ആഭരണങ്ങൾ പണിയുക

എന്നിവയായിരുന്നു തൊഴിൽ. പിതാവ് കുടുംബത്തലവനും പ്രധാന പുരോഹിതനും ആയിരുന്നു. കന്നുകാലികളായിരുന്നു കുടുംബത്തിന്റെ സ്വത്ത്.

**വൈദിക സംസ്കാരം**

ആകാശം, ഭൂമി, സൂര്യചന്ദ്രന്മാർ, അഗ്നി, വായു എന്നിവയൊക്കെ ആര്യന്മാരുടെ ആരാധനാമൂർത്തികളായിരുന്നു. രാജാവായിരുന്നു ജനങ്ങളുടെ തലവൻ. അദ്ദേഹത്തെ ഉപദേശിക്കുവാൻ സേനാനിയും, പുരോഹിതനും, ജനകീയസഭകളും ഉണ്ടായിരുന്നു. ഇത്രയും സംസ്കാരം സിദ്ധിച്ച ആര്യന്മാർ ഇന്ത്യയിൽ വന്ന് ദ്രാവിഡരെ യുദ്ധം ചെയ്തും സ്വാധീനിച്ചും കീഴടക്കി.

**ജാതിവിഭജനം**

ക്രമേണ തൊഴിലുകൾ വിഭജിച്ചു വശായി; മതകാര്യങ്ങളിലേർപ്പെട്ടവർ ബ്രാഹ്മണരും, യുദ്ധം ചെയ്തിരുന്നവർ ക്ഷത്രിയരും, കൈത്തൊഴിൽ, കച്ചവടം തുടങ്ങിയവ ചെയ്തിരുന്നവർ വൈശ്യരും ദാസ്യവൃത്തിക്കാർ ശൂദ്രരുമായിത്തീർന്നു. ഇങ്ങനെയാണ് നാലുജാതികൾ ഉണ്ടായത്.

തൊഴിലുകൾ വിഭജിച്ചുവന്നതോടെ അവസ്ഥാഭിവൃദ്ധിയുണ്ടായി. ഈശ്വരചിന്തയിലേർപ്പെട്ടവർ അതിൽമാത്രം ശ്രദ്ധിച്ചപ്പോൾ വേദങ്ങൾ വികസിച്ചു.

**വേദവികാസം**

സാമം, യജുസ്, അഥർവ്വം എന്നിങ്ങനെ മൂന്നു വേദങ്ങൾകൂടി പുറത്തുവന്നു. ഈ വേദങ്ങളെ പോഷിപ്പിക്കുവാൻ ബ്രാഹ്മണങ്ങൾ, ആരണ്യകങ്ങൾ, ഉപനിഷത്തുകൾ എന്നിങ്ങനെ പല ഗ്രന്ഥങ്ങളുണ്ടായി. അപ്പോഴേയ്ക്കും ആര്യന്മാർ ഉത്തരേന്ത്യ മുഴുവൻ വ്യാപിച്ചുകഴിഞ്ഞിരുന്നു.

കാലം മുന്നോട്ടു കടന്നതോടുകൂടി 'രാമായണം' 'മഹാഭാരതം' എന്നീ ഇതിഹാസഗ്രന്ഥങ്ങൾ പുറത്തുവന്നു. ഇന്ത്യയിലെ പ്രസിദ്ധപ്പെട്ട ഇതിഹാസങ്ങളാണ് ഇവ. സംസ്കൃതഭാഷയിലാണ് എഴുതീട്ടുള്ളത്. രാമായണത്തിന്റെ കർത്താവ്

**ഇതിഹാസങ്ങൾ**

വാല്മീകിയാണ്. അയോദ്ധ്യാരാജാവായ ദശരഥന്റെ പുത്രൻ ശ്രീരാമഭദ്രൻ ചെയ്ത ധീരകൃത്യങ്ങളത്രേ രാമായണത്തിലെ കഥ. വേദവ്യാസൻ രചിച്ച മഹാഭാരതം കൌരവപാണ്ഡവരാജാക്കന്മാരുടെ ചരിത്രമാണ് കുറിക്കുന്നത്. ഇന്ത്യയിൽ അക്കാലത്തുണ്ടായിരുന്ന രാജ്യങ്ങൾ, രാജാക്കന്മാർ, ഭരണസമ്പ്രദായം തുടങ്ങി പലതും ഈ ഇതിഹാസഗ്രന്ഥങ്ങളിൽനിന്നു മനസ്സിലാക്കാം.

**സംസ്കാരത്തിന്റെ നേട്ടം**

സർവ്വതോമുഖമായ അഭിവൃദ്ധിയാണ് ഇതിഹാസകാലത്തുണ്ടായിട്ടുള്ളത്. വ്യാകരണം, ജ്യോതിഷം, ശരീരശാസ്ത്രം മുതലായവ വളർന്നു. ചുരുക്കിപ്പറഞ്ഞാൽ ആര്യന്മാരുടെ വരവ് ഇന്ത്യാചരിത്രത്തിനു പുതിയ ഉന്മേഷം നല്കി. വേദങ്ങളും, ബ്രാഹ്മണങ്ങളും, ഇതിഹാസങ്ങളും, പുരാണങ്ങളുമൊക്കെ മനുഷ്യസംസ്കാരത്തിന്നു വികാസം വരുത്തി. ബുദ്ധിമാനു് ബലവാനെ ജയിക്കാമെന്ന് ഈ സംസ്കാരം വെളിപ്പെടുത്തി

## 2 ഗൌതമബുദ്ധൻ

നല്ല ആദർശങ്ങൾ നിലനിർത്താൻ ആഗ്രഹിക്കുന്നൊരു പാരമ്പര്യമാണ് നമ്മുടെ ഭാരതഭൂമി പുലർത്തിപ്പോന്നിട്ടുള്ളത്. ഹിന്ദുമതത്തിൽ ജാതിഭേദവും മൃഗബലിയും മററും കടന്നുകൂടിയപ്പോൾ സന്മാർഗ്ഗതൽപരരായ ചില നേതാക്കന്മാർക്ക് അത്ര രസിച്ചില്ല. ജൈനമതം ഇന്ത്യയിൽ വളരെയധികം പ്രചരിച്ചില്ല: ബുദ്ധമതമാകട്ടെ, ഇന്ത്യയിലും പുറത്തും വലിയപ്രചാരം നേടി.

ഗൌതമൻ അഥവാ, സിദ്ധാർത്ഥൻ എന്നൊരു രാജകുമാരനാണ് ബുദ്ധമതം സ്ഥാപിച്ചത്. ഈ രാജകുമാരന്റെ അച്ഛൻ

നേപ്പാളത്തിലെ രാജാവായിരുന്നു. ക്രിസ്തുവിനുമുമ്പ് 563-ലാണ് സിദ്ധാർത്ഥൻ ജനിച്ചതു്. കപിലവസ്തു എന്നത്രേ ജനനസ്ഥലത്തിന്റെ പേർ. പത്തൊമ്പതാം വയസ്സിൽ ഈ യുവാവു് വിവാഹം ചെയ്തു. എന്നാൽ യുവാവിനു ഗൃഹസ്ഥാശ്രമത്തിൽ വലിയ താൽപര്യം കണ്ടില്ല. തന്റെ ചുററും കണ്ട കഷ്ടപ്പാടുകൾ അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു

ഇങ്ങനെ ഇരിക്കുമ്പോഴാണ് ഗൌതമന് ഒരു ആൺകുട്ടിയുണ്ടായതു്. ലൌകികജീവിതം ദൃഢമാക്കുന്ന ഈ സംഭവം അദ്ദേഹത്തെ വിഷമിപ്പിച്ചു. അടുത്തരാത്രി ഗൌതമൻ കൊട്ടാരം വിട്ടു് പുറത്തുപോയി വിന്ധ്യൻ പർവ്വതത്തിൽചെന്നു് ഉപവാസവും തപസ്സും തുടങ്ങി. ഇതുകൊണ്ടൊന്നും ജ്ഞാനം സിദ്ധിക്കില്ലെന്നു് ബോദ്ധ്യമായപ്പോൾ അദ്ദേഹം അലക്ഷ്യമായി അലഞ്ഞു നടക്കാൻ തുടങ്ങി. ഇങ്ങനെ ഒരുദിവസം 'ഗയ' എന്ന സ്ഥലത്തു് ഒരു വൃക്ഷച്ചുവട്ടിലിരിക്കുമ്പോൾ പെട്ടെന്നു സിദ്ധാർത്ഥനു് ബോധമുണ്ടായി. അന്നുമുതല്ക്കാണ് 'ബുദ്ധൻ' എന്ന പേർ സിദ്ധിച്ചതു്.

ബുദ്ധമത തത്വങ്ങൾ

ബുദ്ധന്റെ തത്വങ്ങൾക്കു് ഒരു പ്രത്യേകതയുണ്ടു്. ഈശ്വരനെപ്പററിയുള്ള ഒരു ചോദ്യത്തിനും അതിൽ സ്ഥാനമില്ല. ദാരിദ്ര്യവും ദുർമ്മരണവും ഇല്ലാതാക്കണമെന്നേ ബുദ്ധനു് ഉദ്ദേശ്യമുണ്ടായിരുന്നുള്ളു. ആശയാണ് അല്ലലിനു ഹേതു. സ്വാർത്ഥത്യാഗംകൊണ്ടു് ആശയെ ജയിക്കുക. അഹംഭാവം ഉപേക്ഷിച്ചല്ലാതെ മോക്ഷം സിദ്ധിക്കുകയില്ല- ഇവയാണ് സിദ്ധാന്തങ്ങളുടെ രത്നച്ചുരുക്കം. കളവു്, മദ്യപാനം, കാമാസക്തികൊണ്ടുള്ള ധൂർത്തജീവിതം എന്നിവ ഉപേക്ഷിച്ചു്, ധർമ്മം, സ്നേഹം, ക്ഷമ എന്നിവ ശീലിക്കുവാൻ അദ്ദേഹം ഉപദേശിക്കുന്നു. ബ്രാഹ്മണരുടെ മേധാവിത്വമൊന്നും ബുദ്ധനു സമ്മതമല്ല. "ജന്മംകൊണ്ടല്ലാ, കർമ്മംകൊണ്ടാണ് ഒരു മനുഷ്യൻ

ചണ്ഡാളനോ ബ്രാഹ്മണനോ ആകുന്നതു്'' എന്നു് ബുദ്ധൻ ശിഷ്യന്മാരെ ഉപദേശിക്കാറുണ്ടു്.

ഇന്ത്യയിൽ ഈ തത്വങ്ങൾക്കു വലിയ പ്രചാരമുണ്ടായി. അതു വേഗത്തിൽത്തന്നെ സാധിക്കയും ചെയ്തു. പിൽക്കാലത്തു് ഇന്ത്യക്കുപുറം പല സ്ഥലത്തും ബുദ്ധമതം പ്രചരിച്ചു. ലോകത്തിൽ ആകെയുള്ളവരിൽ മൂന്നിലൊരംശത്തോളം ജനങ്ങൾ ഇന്നു് ബുദ്ധമതക്കാരാണു്. എന്താണു് ഇതിനു കാരണം? പഴയൊരു മതമാണെങ്കിലും അതിലെ പല തത്വങ്ങൾക്കും പുതുമ നഷ്ടപ്പെട്ടിട്ടില്ല.

---

## 3 മഹാനായ അലക്സാണ്ടർ

ലോകത്തിൽ ഇതുവരെയുണ്ടായിട്ടുള്ള യുദ്ധവീരന്മാരിൽ ഒരാളാണു് അലക്സാണ്ടർ. ലോകം മുഴുവൻ യുദ്ധംചെയ്തു കീഴടക്കാമെന്ന വ്യാമോഹം അതുവരെ മററാക്കുമുണ്ടാവാത്തതാണു്. ഇത്രയേറെ രാജ്യങ്ങൾ സ്വാധീനിക്കാനും മററാക്കും കഴിഞ്ഞിട്ടില്ല.

ഗ്രീസ്സിൽ മാസിഡോണിയ എന്നൊരു രാജ്യമുണ്ടു്. അവിടത്തെ രാജാവായിരുന്ന ഫിലിപ്പിന്റെ മകനാണു് അലക്സാണ്ടർ. ഫിലിപ്പ് സമർത്ഥനും ധീരനുമായിരുന്നു. പക്ഷെ, അങ്ങനെയുള്ളവക്കു് ശത്രുക്കളും ധാരാളമാണല്ലോ! ക്രി. മു. 336–ൽ അദ്ദേഹം ഒരു ഘോഷയാത്രയായി പോകുമ്പോൾ ഒരു ശത്രു ഓടിവന്നു് കഠാരിയെടുത്തു് ഒരു കുത്തുകൊടുത്തു. വലിയ പല ലക്ഷ്യങ്ങളും സാധിക്കാനുണ്ടായിരുന്ന ആ മഹാൻ അങ്ങനെ അകാലമരണം പ്രാപിച്ചു. പുത്രനായ അലക്സാണ്ടർ അന്നു മുതൽ മാസിഡോണിയായിലെ രാജാവായി.

അച്ഛന്റെ ആഗ്രഹങ്ങളും അതിലധികവും സാധിക്കാൻ കഴിവുണ്ടായിരുന്ന മകന്നു്. ശത്രുക്കൾ പലരും നാലുഭാഗത്തും നിന്നു് അദ്ദേഹത്തെ തുറിച്ചുനോക്കുന്നുണ്ടായിരുന്നു. ഇരുപത്തി രണ്ടു വയസ്സുമാത്രം പ്രായമായ ആ യുവാവു് അതുകൊണ്ടൊന്നും



അലക്സാണ്ടർ

ഭയപ്പെട്ടില്ല. ലോകം മുഴുവൻ കീഴടക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. അങ്ങനെയുള്ളൊരു ധീരനുണ്ടോ വീട്ടിനകത്തുള്ള ശത്രുക്കളെ പേടിക്കുന്നു? ഒന്നൊന്നായി അവരെ മുഴുവൻ അലക്സാണ്ടർ ഒതുക്കി; ഗ്രീസിന്റെസർവാധിപതി എന്ന പദവി വേഗത്തിൽ നേടുകയും ചെയ്തു.

അടുത്തുള്ള രാജ്യങ്ങൾ പിടിക്കാനായിരുന്നു പിന്നത്തെ ശ്രമം. അന്നു പേഴ്സ്യക്കായിരുന്നു വലിയ പ്രതാപം. ഡേരിയസ് മൂന്നാമനായിരുന്നു പേഴ്സ്യൻ ചക്രവർത്തി. ഈ ചക്രവർത്തിയെ അലക്സാണ്ടർ തോല്പിച്ചോടിച്ചു. പേഴ്സ്യ മുഴുവൻ അദ്ദേഹം കീഴടക്കി. ആഫ്രിക്കയുടെ വടക്കുകിഴക്കു ഭാഗത്തുള്ള ഈജിപ്തും അദ്ദേഹത്തിനു അധീനമായി.

ലോകം വെട്ടിപ്പിടിക്കാൻ നിശ്ചയിച്ചിരുന്ന ഈ മഹാൻ

ഇതു കൊണ്ടൊന്നും നിൽത്തിയില്ല. അഫ്ഗാനിസ്ഥാനം വഴി ഇന്ത്യയിലേക്കാണ് അദ്ദേഹം കടന്നതു്. ക്രി. മു. 327_ൽ അലക്സാണ്ടർ സിന്ധുനദീതീരത്തെത്തി. പശ്ചിമ ഇന്ത്യയിൽ പഞ്ചാബിലെ രാജാക്കന്മാർ തമ്മിൽ അന്ന പൊരുത്തമുണ്ടായിരുന്നില്ല. തക്ഷശിലയിലെ രാജാവു് തന്റെ ശത്രുവായ പൌരവരാജാവിനോടു് പക വീട്ടാൻ ഇതുതന്നെ തക്കം കണ്ടു. നാണംകെട്ട ആ നാട്ടുരാജാവു് പണവും പട്ടാളവും കൊടുത്തു അലക്സാണ്ടറെ സഹായിച്ചപ്പോൾ ! മററുള്ളവർ പിന്നെ കീഴടങ്ങുകയല്ലാതെ എന്തു കാട്ടും? എന്നാൽ ധീരനായ പൌരവൻ മാത്രം കീഴടങ്ങാതെ നിന്നു.

ജലം ചീനാബ് എന്നീ നദികൾക്കിടയിലുള്ള ഒരു ചെറുരാജ്യത്തിന്റെ അധിപനായിരുന്നു പൌരവൻ. അദ്ദേഹം ജെലംനദിയുടെ കിഴക്കെ കരയിൽ തയ്യാറെടുത്തുനിന്ന തക്കം നോക്കി അലക്സാണ്ടർ മറെറാരു ഇടുങ്ങിയ മാർഗ്ഗത്തിൽ കൂടി കടന്നു. പൌരവസൈന്യത്തിലെ ആനകൾ അവിടെ കിടന്നു വിഷമിച്ചു. എന്തിനധികം? അലക്സാണ്ടർ ജയിച്ചു. പക്ഷെ പരാക്രമശാലിയായ പൌരവന്നു് രാജ്യം മടക്കിക്കൊടുത്തു; മാത്രമല്ലാ, കൂടുതൽ സ്ഥലങ്ങൾ അദ്ദേഹത്തെ ഏൽപ്പിച്ചു് സ്വാധീനിക്കുകകൂടി ചെയ്തു. ഒരുപക്ഷെ, പൌരവന്റെ പ്രജകൾ തന്നെ വെറുതെ വിടില്ലെന്നു കണ്ടിട്ടായിരിക്കാം അലക്സാണ്ടർ ഈ തന്ത്രം പ്രയോഗിച്ചതു്.

ഈ യുദ്ധത്തിനു ശേഷം അലക്സാണ്ടർ പഞ്ചാബാസകലം ചുററിനടന്നു പലേടത്തും ലഹളയൊതുക്കി. ബിയസ്സ് നദിവരെ അദ്ദേഹം കിഴക്കോട്ടു നീങ്ങി. അതിനപ്പുറം പോകാൻ ഗ്രീക്കുസൈന്യം ഇണങ്ങാഞ്ഞതിനാൽ അലക്സാണ്ടർക്കു പിന്തിരിയേണ്ടിവന്നു. മടക്കം

മടക്കയാത്രയിൽ ക്രി. മു. 323-ൽ അലക്സാണ്ടർ മരിച്ചു.

ഗ്രീക്കുകാരുടെ ആക്രമണം ഒരു മിന്നൽപ്പിണരുപോലെ വന്നു മടങ്ങിപ്പോയതായിട്ടേ കണക്കാക്കാനുള്ളു. പക്ഷേ, ഇന്ത്യക്കാർക്കു ചില പാഠങ്ങളും ഇന്ത്യാചരിത്രത്തിനു ചില നേട്ടങ്ങളും ഇതുകൊണ്ടുണ്ടായി. കലഹിച്ചുകഴിഞ്ഞിരുന്ന പഞ്ചാബിലെ ചെറുകിട രാജാക്കന്മാരെ തകക്കാൻ അലക്സാണ്ടർക്കു സാധിച്ചു. പിന്നീടു ഹിന്ദുസ്ഥാനത്തെ ഇണക്കിയ ചന്ദ്രഗുപ്തമൌര്യനു തന്മൂലം ഈ പ്രദേശങ്ങൾ കീഴടക്കാൻ പ്രയാസമുണ്ടായില്ല. ഇതിനു പുറമെ ഗ്രീക്കുകാരുമായുള്ള സമ്പക്കം നിമിത്തം ഭാരതീയകലക്കും സംസ്കാരത്തിനും ഗണ്യമായ അഭിവൃദ്ധിയുണ്ടായി.

ഗ്രീക്കാക്രമണത്തിന്റെ ഫലങ്ങൾ

---

## 4 മൌര്യസാമ്രാജ്യം

### ചന്ദ്രഗുപ്തമൌര്യൻ

ഇന്ത്യയിൽ എണ്ണപ്പെട്ട ഒരു സാമ്രാജ്യത്തിന്റെ നിലക്ക് ആദ്യം ഉയർന്നുവന്ന ഒരു രാജ്യമാണ് മഗധ. ഇവിടെ നന്ദവംശക്കാരാണ് ഭരിച്ചിരുന്നത്. ചന്ദ്രഗുപ്തൻ എന്നൊരു യുവാവിന് ഈ നന്ദവംശവുമായി ബന്ധമുണ്ടായിരുന്നു. പക്ഷേ, ചന്ദ്രഗുപ്തന്റെ അമ്മക്കു കലീനത ഇല്ലെന്നായിരുന്നു നന്ദന്മാരുടെ ആക്ഷേപം. ഇങ്ങനെ രാജവംശവുമായുള്ള പൊരുത്തക്കേടു നിമിത്തം ചന്ദ്രഗുപ്തനെ മഗധയിൽ നിന്നു പുറത്താക്കി.

അലക്സാണ്ടരുടെ ആക്രമണകാലത്ത് ഈ യുവാവ് വടക്കു പടിഞ്ഞാറൻ ഇന്ത്യയിലായിരുന്നു താമസം. അലക്സാണ്ടരുടെ

**ചന്ദ്രഗുപ്തൻ ഉത്തരേന്ത്യാധിപതി**

മരണം ചന്ദ്രഗുപ്തന്റെ ലക്ഷ്യപ്രാപ്തിക്ക് സഹായകമായി. നാഥനില്ലാത്ത വടക്കുപടിഞ്ഞാറൻ ഇന്ത്യയിൽ നിന്ന് അദ്ദേഹം ഒരു സൈന്യം ശേഖരിച്ച് ഗ്രീക്കു ഭരണം അവസാനിപ്പിച്ചു, നന്ദവംശത്തോട് പകവീട്ടാനായിരുന്നു പിന്നത്തെ പുറപ്പാട്. ഒരു ഞെരുക്കവും കൂടാതെ അദ്ദേഹം മഗധയും അതിനെത്തുടന്ന് സൌരാഷ്ട്രവും കീഴടക്കി ഉത്തരേന്ത്യയുടെ അധിപനായിത്തീർന്നു. തന്റെ അമ്മയായ 'മുര'യുടെ സ്മരണയ്ക്കായി രാജകുടുംബത്തിനു മൌര്യവംശം എന്ന പേരും കൊടുത്തു,

**സെല്യൂക്കസ് നിക്കേറ്റർ**

ഉത്തരേന്ത്യയുടെ അധിപതിയാണെങ്കിലും ചന്ദ്രഗുപ്തനു യുദ്ധത്തിൽ നിന്നു വിരമിക്കാൻ കഴിഞ്ഞില്ല. അലക്സാണ്ടരുടെ സേനാനായകന്മാരിലൊരാളായ സെല്യൂക്കസ് നിക്കേറ്റർ ഇതിനകം പശ്ചിമേഷ്യ മുഴുവൻ കീഴടക്കി ഇന്ത്യ ആക്രമിച്ചു. അലക്സാണ്ടരുടെ കാലത്തെ സംഭവം തന്നെ ആവർത്തിക്കുമെന്നു സെല്യൂക്കസ് വ്യാമോഹിച്ചു. പക്ഷേ, ചന്ദ്രഗുപ്തന്റെ കാലത്ത് ഉത്തരേന്ത്യ യോജിച്ചാണ് നിന്നിരുന്നത്. അതുകൊണ്ട് സെല്യൂക്കസ് തോറ്റു. മാത്രമല്ല, വടക്കുപടിഞ്ഞാറൻ അതിർത്തിക്കപ്പുറം ഗ്രീക്കുകാരുടെ അധീനത്തിലുണ്ടായിരുന്ന കുറെ സ്ഥലവും, 500 ആനകളേയും സ്വന്തം മകളേയും സെല്യൂക്കസ് ചന്ദ്രഗുപ്തനു കാഴ്ച വെച്ചു. നോക്കു, ഇന്ത്യ യോജിച്ചു നിന്നാലുണ്ടാകുന്ന നേട്ടങ്ങൾ!

**സാമ്രാജ്യവിസ്തൃതി**

ഉത്തരേന്ത്യ മുഴുവൻ ഒരു ഭരണത്തിൻകീഴിൽ കൊണ്ടുവന്ന ഒന്നാമത്തെ ചക്രവർത്തിയെന്നു ചന്ദ്രഗുപ്തന് അഭിമാനിക്കാം. വടക്ക് ഹിമാലയം മുതൽ തെക്കോട്ട് നർമ്മദാനദിവരേയും പടിഞ്ഞാറ് ഹിന്ദുക്കുഷ് പർവ്വതം മുതൽ കിഴക്കോട്ട് ബ്രഹ്മപുത്രാനദിവരേയും വിസ്തൃതമായിരുന്നു ചന്ദ്രഗുപ്തൻ സ്ഥാപിച്ച മൌര്യസാമ്രാജ്യം.

ചക്രവർത്തിയുടെ മന്ത്രിയായ ചാണക്യന്റെ 'അർത്ഥശാസ്ത്ര'വും സെല്യൂക്കസ്സിന്റെ പ്രതിനിധിയായി മഗധയിൽ താമസിച്ചിരുന്ന മെഗസ്തനീസ് എഴുതിവെച്ചിട്ടുള്ള രേഖകളും അന്നത്തെ ഭരണത്തെക്കുറിച്ചുള്ള വിശദവിവരം തരുന്നുണ്ടു്.

**ഭരണം**

പാടലീപുത്രമായിരുന്നു തലസ്ഥാനം. സാമ്രാജ്യത്തിന്റെ നാനാഭാഗങ്ങളിലേക്കും നല്ല ഗതാഗതമാർഗ്ഗങ്ങളുണ്ടായിരുന്നു. കള്ളന്മാരുടെ ശല്യം കുറവായിരുന്നു. വഴിയരികെ വഴിയമ്പലങ്ങളും ദൂതത്താവളങ്ങളും ഉണ്ടായിരുന്നു. കൈക്കൂലി വാങ്ങുന്ന ഉദ്യോഗസ്ഥന്മാർ കുറവായിരുന്നു. കൃഷിക്കു വേണ്ട സൌകര്യങ്ങൾ സർക്കാരിൽ നിന്നു് ചെയ്തുകൊടുക്കാറുണ്ടു്. മദ്യപാനവും ചൂതുകളിയും നിയന്ത്രിച്ചിരുന്നു. പ്രധാനപ്പെട്ട സ്ഥലങ്ങളിലെല്ലാം ധർമ്മാശുപത്രികളുണ്ടായിരുന്നു.

രണ്ടായിരം കൊല്ലങ്ങൾക്കു മുമ്പുണ്ടായ കഥയാണു് മേൽപ്പറഞ്ഞതെന്നോർക്കുക. ശാസ്ത്രമോ പരിഷ്ക്കാരമോ ഇത്തത്തെപ്പോലെ പുരോഗമിച്ചിട്ടില്ലാ അന്നു്. എന്നിട്ടും ഒരു ചെറുപ്പക്കാരൻ ഇന്ത്യയെ ഈ വിധം ഇണക്കിക്കാട്ടിതന്നു.

**ചന്ദ്രഗുപ്തന്റെ മഹത്വം**

മാത്രമല്ല; അതു ഭംഗിയായി ഭരിക്കുകയും ചെയ്തു. അദ്ദേഹത്തെ എങ്ങനെ മഹാന്മാരുടെ കൂട്ടത്തിൽ കണക്കാക്കാതിരിക്കും? ക്രി. മു. 298-ലാണത്രെ ചന്ദ്രഗുപ്തൻ ചരമഗതി പ്രാപിച്ചതു്.

ചന്ദ്രഗുപ്തന്റെ പുത്രനായ ബിന്ദുസാരനാണു് പിന്നീടു ചക്രവർത്തിയായതു്. ഇരുപത്തഞ്ചുകൊല്ലം അദ്ദേഹം രാജ്യം വാണു.

**ബിന്ദുസാരൻ**

പക്ഷെ, അന്നത്തെ ചരിത്രമൊന്നും നമുക്കറിവില്ല. ക്രി. മു. 273-ൽ ബിന്ദുസാരൻ മരിച്ചപ്പോഴാണു് ലോകവിശ്രുതനായ അശോകൻ സ്ഥാനാരോഹണം ചെയ്തതു്.

## അശോകൻ

ഇന്ത്യയുടെ അഭിമാനസ്തംഭം നാട്ടിയ ചക്രവർത്തിമാരിൽ അദ്വിതീയനാണു് അശോകൻ. ലോചരിത്രം പഠിക്കുന്ന ഒരു പൌരന്റെ മനസ്സിൽ മായാതെ കിടക്കുന്ന ചിത്രങ്ങളിലൊന്നു മഹാനായ ഈ ചക്രവർത്തിയുടേതാണു്. ഇതു് കേൾക്കുമ്പോൾ നിങ്ങൾക്കു രോമാഞ്ചമുണ്ടാകുന്നില്ലേ?

**കലിംഗയുദ്ധം**

അശോകൻ ചക്രവർത്തിയായി ഏറെത്താമസിയാതെ കലിംഗരാജ്യത്തോടു യുദ്ധത്തിനു ചെന്നു. ഹിന്ദുസ്ഥാനത്തിൽ ഒരു ചെറുരാജ്യം മാത്രം ഒററതിരിഞ്ഞു നിൽക്കുന്നതു് പൊതുക്ഷേമത്തിനു ഹാനികരമല്ലേ? അതുകൊണ്ടു് ഈ യുദ്ധം അന്യായമല്ലായിരുന്നു. പക്ഷെ, ഈ യുക്തികളുണ്ടോ കലിംഗരാജാവിന്റെ ചെവിയിൽ കയറുന്നു? എന്തിനധികം? അനേകം ആളുകളെ പോർക്കളത്തിൽ ബലികഴിച്ചിട്ടേ അശോകനു ജയിക്കാൻകഴിഞ്ഞുള്ളു.

അസംഖ്യം സമരങ്ങളുടെ കഥകൊണ്ടു നിറഞ്ഞ ലോകചരിത്രത്തിൽ ഈ യുദ്ധത്തിനു വലിയൊരു സ്ഥാനമുണ്ടു്. എന്താണിതിനു കാരണം? ഈ യുദ്ധത്തിലെ ജീവനാശം അശോകനെ മാനസാന്തരപ്പെടുത്തി. അതിനു ശേഷം അമനഃപരിവത്തനം. അദ്ദേഹം ശദ്ധം ചെയ്തിട്ടില്ല. മാത്രമല്ല, അദ്ദേഹത്തിന്റെ ഭരണനീതിയും ജീവിതരീതിയും ആദർശയോഗ്യമായിട്ടാണു് പരിണമിച്ചതു്. അതാണു് കലിംഗയുദ്ധത്തിന്റെപ്രാധാന്യം.

**ബുദ്ധമത പ്രചരണം**

കലിംഗയുദ്ധത്തിന്റെ ഫലമായിരിക്കണം, താമസംവിനാ, അശോകൻ ബുദ്ധഭതം സ്വീകരിച്ചതു്. ബുദ്ധദേവന്റെ പുണ്യസ്ഥലങ്ങൾ സന്ദർശിച്ചും സ്തംഭങ്ങളിന്മേൽ മതതത്വങ്ങൾ രേഖപ്പെടുത്തിയും അദ്ദേഹം ബുദ്ധമതത്തിനു പ്രചാരം നൽകി. മതപ്രചരണാർത്ഥംധർമ്മമഹാമാത്രന്മാർ’ ധർമ്മയുക്തന്മാർ’ എന്നൊക്കെ പേരുള്ള കുറെ ഉദ്യോഗസ്ഥന്മാരെ

നിയമിച്ചു. അഹിംസാതത്വത്തെ ആധാരമാക്കി ജന്തുബലിയും നായാട്ടും നിരോധിച്ചു,

ഇന്ത്യക്കു പുറത്തും അശോകൻ ബുദ്ധമതം പ്രചരിപ്പിച്ചു. സിറിയ, ഈജിപ്റ്റ്, മാസിഡോണിയ തുടങ്ങി വിദേശങ്ങളിലും. ഈ സ്ഥലങ്ങളിലെല്ലാം ബുദ്ധമതപ്രചാരകന്മാർ ചെന്നെത്തി. സ്വന്തം സഹോദരനെയാണ് അദ്ദേഹം ബുദ്ധമതപ്രചാരത്തിനായി സിലോണിലേക്കയച്ചതു്.

മതഭ്രാന്തന്മാരെപ്പോലെ മറുമതങ്ങളെ അദ്ദേഹം അവഹേളിച്ചില്ല. പ്രജകൾ സന്മാർഗ്ഗനിരതരായിരിക്കണമെന്നേ അദ്ദേഹത്തിനു സിദ്ധാന്തമുണ്ടായിരുന്നുള്ളു. സന്മാർഗ്ഗനിഷ്ഠ. ഈ ആഗ്രഹം സഫലമാക്കാൻ അശോകനെപ്പോലെ സാധിച്ചിട്ടുള്ള ഭരണാധികാരികൾ ലോകത്തിൽ ഒരിടത്തും ഇതുവരെ ഉണ്ടായിട്ടില്ല. പ്രാണികളെ ഹിംസിക്കാതിരിക്കുക, മാതാപിതാക്കന്മാരെയും ഗുരുക്കന്മാരേയും വൃദ്ധന്മാരേയും ബഹുമാനിക്കുക, സത്യം പറയുക, മനോവാക്കർമ്മങ്ങൾ പരിശുദ്ധമായിരിക്കുക, ദയാധർമ്മനിരതന്മാരായിരിക്കുക എന്നിവയായിരുന്നു അശോകന്റെ സന്മാർഗ്ഗനിർദ്ദേശങ്ങൾ.

മേൽപ്പറഞ്ഞ സന്മാർഗ്ഗനിർദ്ദേശങ്ങൾക്കു മാതൃക കാട്ടുന്നതായിരുന്നു അശോകന്റെ ജീവിതവും ഭരണ ഭരണസാമർത്ഥ്യം. രീതിയും. വഴിയരികെ തണൽവൃക്ഷങ്ങൾ, മനുഷ്യർക്കും, മൃഗങ്ങൾക്കും ആശുപത്രികൾ തുടങ്ങിയവ സാമ്രാജ്യമൊട്ടുക്കു കാണാമായിരുന്നു. മതപ്രചരണത്തിനുവേണ്ടി പണിയിച്ച സ്തൂപങ്ങളും സ്തംഭങ്ങളും അശോകന്റെ ശില്പകൗതുകത്തെക്കൂടി വിശദമാക്കുന്നുണ്ടു്. പാടലീപുത്രത്തിലെ കൊട്ടാരം, കത്തിയവാറിലെ സുദർശനതടാകം എന്നിവയും

ശില്പകൌതുകത്തിന്നു ലക്ഷ്യങ്ങളാണു് കാശിയിലെ ശ്രീനഗരം, നേപ്പാളത്തിലെ ലളിത പട്ടണം എന്നിവ ചക്രവൎത്തിയുടെ നഗരനിൎമ്മാണസാമൎത്ഥ്യം വെളിപ്പെടുത്തുന്നവയായിരുന്നു.

**ശിലാശാസനങ്ങൾ**

അശോകന്റെ ശിലാശാസനങ്ങൾ ചരിത്രകാരന്മാൎക്കു വിലപിടിച്ച രേഖകളാണു്. പാറകളിന്മേലും കല്ലുകളിന്മേലും, സ്തംഭങ്ങളിന്മേലുമൊക്കെ അവ രേഖപ്പെടുത്തീട്ടുണ്ടു്. അതാതു കാലത്തെ രാജശാസനകളാണു് അവയിൽ കാണുക.

**സാമ്രാജ്യവിസ്തൃതി**

കലിംഗരാജ്യം മാത്രമേ അശോകൻ യുദ്ധം ചെയ്തു കീഴടക്കീട്ടുള്ളുവെങ്കിലും ഉത്തരേന്ത്യയ്ക്കു പുറമെ ദക്ഷിണേന്ത്യയിൽ പകുതിയിലധികം ഭാഗവും മൌൎയ്യസാമ്രാജ്യത്തിന്നധീനമായിരുന്നു. ഇങ്ങനെ അഖണ്ഡഭാരതം എന്നൊന്നു് അസാദ്ധ്യമല്ലെന്നു് വെളിപ്പെടുത്തിയ അശോകനെ എത്രതന്നെ ആദരിച്ചാലാണു് മതിയാകുക? ഇന്ത്യയെ കൂട്ടിയിണക്കാൻ സാദ്ധ്യമല്ലെന്നും അഥവാ വല്ലതും അതിനുവേണ്ടി, ചെയ്തിട്ടുള്ളതു് ബ്രിട്ടീഷുകാരാണെന്നും വാദിക്കുന്നവർ അശോകന്റെ ചരിത്രം പഠിക്കട്ടെ.

**മഹത്വം**

അഖണ്ഡഭാരതം സൃഷ്ടിയ്ക്കാൻ മാത്രമല്ല അതു വാളിന്റെ സഹായംകൂടാതെ സ്നേഹമാകുന്ന ആയുധംകൊണ്ടു മുപ്പത്തേഴു കൊല്ലം ഭരിക്കാനും അശോകനു സാധിച്ചു. ലോകത്തിൽ ഇതുവരെയുണ്ടായിട്ടുള്ള മറേറതു ചക്രവൎത്തിക്കാണു് പ്രജകളെ ഇങ്ങനെ സ്നേഹിച്ചു ഭരിക്കുവാൻ സാധിച്ചിട്ടുള്ളതു്? അതും കേവലമായ ഭരണമാണോ? പരിഷ്കൃതരെന്നു് അഭിമാനിക്കുന്ന നമുക്കുപോലും പ്രായോഗികമെന്നു തോന്നാത്ത സദാചാരനിയമങ്ങളല്ലേ നാം കണ്ടതു്? അതൊക്കെ ജനങ്ങൾ അനുസരിച്ചു എന്നു കേൾക്കുമ്പോൾ എങ്ങനെ അതിശയിക്കാതിരിക്കും?


സെല്യൂക്കസ് വിട്ടുകൊടുത്ത
സ്ഥലം
ഗാന്ധാരം
കംഭോജം
(തിബത്ത്)
മധുരം
കോസലം
പാടലിപുത്രം
മഗധ
മാളവം
സൌരാഷ്ട്രം
കലിംഗം
അശോകൻെറ
സാമ്രാജ്യം

### മൌൎയ്യസാമ്രാജ്യാധഃപതനം

മുപ്പത്തേഴുകൊല്ലത്തെ നല്ല ഭരണംകൊണ്ടു് സമ്പാദിച്ച സമാധാനവും സംഘടനയും അശോകന്റെ നിൎയ്യാണത്തോടു കൂടി അസ്തമിച്ചു. വിസ്തൃതമായ മൌൎയ്യസാമ്രാജ്യം മൂന്നായി പങ്കിട്ടു. മതസംബന്ധമായ അഭിപ്രായവ്യത്യാസങ്ങളെ പിടിച്ചു് ഇവർ തമ്മിൽ കലഹിച്ചു് മൌൎയ്യസാമ്രാജ്യം ക്ഷയിപ്പിച്ചു.

## 5 ഗുപ്തസാമ്രാജ്യം

**അശോകനു ശേഷം**

ക്രി. മു. 237-ലാണല്ലോ അശോകചക്രവൎത്തി ചരമഗതി പ്രാപിച്ചതു്. അതിനുശേഷം അഞ്ഞൂറിൽപരം കൊല്ലങ്ങളോളം ഇന്ത്യാ തുണ്ടുതുണ്ടായി കിടന്നു. മിന്നൽപ്പിണരുപോലെ ഒരു കുഷാണസാമ്രാജ്യം വന്നു മങ്ങിപ്പോയി. പക്ഷെ, അതിനും ഒരു അഖണ്ഡഹിന്ദുസ്ഥാനത്തിന്റെ നില കല്പിക്കാൻ വയ്യ.

**ചന്ദ്രഗുപ്തൻ**

ഇങ്ങനെ ഭാരതം ഒരു കേന്ദ്രശക്തിയിലൊതുങ്ങാതെ കഴിയുന്ന കാലത്താണു് ഗുപ്തസാമ്രാജ്യം സ്ഥാപിച്ചതു്. ഈ ഗുപ്തന്മാരുടെ പൂൎവ്വചരിത്രം നമുക്കറിവില്ല. ക്രി. അ. നാലാം നൂററാണ്ടിന്റെ ആരംഭത്തിൽ 'ലിക്കാവി' വംശക്കാരാണു് മഗധ ഭരിച്ചിരുന്നതു്. ആ വംശത്തിലെ കുമാരദേവി എന്ന കന്യകയെ ചന്ദ്രഗുപ്തൻ എന്നൊരാൾ വിവാഹം ചെയ്തു മഗധയുടെ ആധിപത്യം സമ്പാദിച്ചു. ലിക്കാവികളുടെ സഹായത്തോടുകൂടി ചുററുമുള്ള പ്രദേശങ്ങളോരോന്നായി കീഴടക്കി ചന്ദ്രഗുപ്തൻ ഒരു സാമ്രാജ്യം സ്ഥാപിച്ചു. ഇതാണു് ഗുപ്തസാമ്രാജ്യം. ചന്ദ്രഗുപ്തനുശേഷം അദ്ദേഹത്തിന്റെ പുത്രന്മാരിലൊരാളായ സമുദ്രഗുപ്തൻ സ്ഥാനാരോഹണംചെയ്തു. ഗുപ്തസാമ്രാജ്യത്തെ മൌൎയ്യസാമ്രാജ്യത്തിനുണ്ടായിരുന്ന പദവിയിലേക്കുയൎത്താനത്രേ ഈ

യുധിഷ്ഠിരൻ ആഗ്രഹിച്ചതു്. ഭാരതീയരാജ്യങ്ങൾ ഇണക്കിച്ചേൎക്കാൻവേണ്ടി അദ്ദേഹം ദിഗ്വിജയം തുടങ്ങി.

**ദിഗ്വിജയം**

കോസലത്തിനടുത്തുള്ള ചെറുരാജ്യങ്ങളും കലിംഗദേശവും അദ്ദേഹം കീഴടക്കി. ഇതിനെത്തുടൎന്നു പിഷ്ടപുരം, കോട്ടൂർ, തുടങ്ങിയ നഗരങ്ങളൊക്കെ അധീനമായി ദക്ഷിണഖണ്ഡത്തിലെ പല രാജാക്കന്മാരും ഈ സമരവീരന്റെ മേൽക്കോയ്മ ആദരിച്ചു. ഇങ്ങനെ കിഴക്കു് ഹുഗ്ലിമുതൽ പടിഞ്ഞാറു യമുന ചമ്പാൽ എന്നീ നദികൾ വരേയും വടക്കു് ഹിമാലയം മുതൽ തെക്കോട്ടു നൎമ്മദാനദി വരേയും സമുദ്രഗുപ്തന്റെ സാമ്രാജ്യം വ്യാപിച്ചു. ഈ ദ്വിഗ്വിജയത്തെ ഘോഷിക്കുന്നതിനായി ഒരു അശ്വമേധവും അദ്ദേഹം നടത്തി.

ഭരണകുശലനും കലാപ്രണയിയുമായിരുന്നു സമുദ്രഗുപ്തൻ. വിദേശങ്ങളുമായുള്ള വാണിജ്യബന്ധം അദ്ദേഹത്തിന്റെ കാലത്തു പ്രശസ്തമായി നടന്നിരുന്നു. വ്യാപാരികൾ കടലുള്ളന്മാരെ തോല്പിച്ചാണു് കപ്പൽയാത്ര ചെയ്തിരുന്നതു്. സംഗീതസാ

**അഭിവൃദ്ധി**

ഹിത്യാദികലകൾക്കും അന്നു് അഭിവൃദ്ധിയുണ്ടായി. ചക്രവൎത്തിതന്നെ നല്ലൊരു വീണവായനക്കാരനായിരുന്നു. സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കുന്നതിലും വിദ്യാലയങ്ങൾവഴി വിജ്ഞാനത്തിന്നു വികാസം നൽകാനും സമുദ്രഗുപ്തൻ ഉദാസീനനായിരുന്നില്ല, ശാസ്ത്രസംബന്ധമായി അനേകം സംസ്കൃതഗ്രന്ഥങ്ങൾ സമുദ്രഗുപ്തന്റെ കാലത്തുണ്ടായി.

## വിക്രമാദിത്യൻ

സമുദ്രഗുപ്തന്റെ പുത്രനായ ചന്ദ്രഗുപ്തദ്വിതീയനാണു് പിന്നീടു ചക്രവൎത്തിയായതു്. ഇദ്ദേഹത്തെ വിക്രമാദിത്യൻ എന്നും വിളിക്കാറുണ്ടു്. തന്ത്രജ്ഞനായ ഇദ്ദേഹം പുത്രിയായ




ഗുപ്തസാമ്രാജ്യം

പ്രഭാവതിയെ വകടകരാജാവായ രുദ്രസേനനു വിവാഹംചെയ്തുകൊടുത്തു സഖ്യം സമ്പാദിച്ചു. ഈ മൈ

വിവാഹതന്ത്രം

ത്രിയുടെ ഫലമായി ശാകന്മാരിൽ നിന്നും മാളവ, ഗുജറാത്ത്, സൌരാഷ്ട്രം എന്നിവ പിടിച്ചെടുക്കാൻ പ്രയാസമുണ്ടായില്ല. ഇങ്ങനെ പശ്ചിമതീരം വരെ വ്യാപിച്ച ഗുപ്തരാജ്യത്തിനു തീരപ്രദേശത്തെ തുറമുഖങ്ങളൊക്കെ അധീനമായി. ഇതു വിദേശവ്യാപാരത്തിനു കൂടുതൽ സൌകര്യമുണ്ടാക്കി.

വിക്രമാദിത്യൻെറ കാലത്തു ക്രി. അ. 485–ൽ ചൈനയിൽനിന്നു ഫാഹിയാൻ എന്നൊരു തീർത്ഥയാത്രക്കാരൻ ഇന്ത്യയിൽ വന്നു. ബുദ്ധമതസംബന്ധമായ രേഖ

ചൈനസഞ്ചാ
രി ഫാഹിയാൻ

കൾ ശേഖരിക്കാൻ വന്ന ഈ പണ്ഡിതൻ ആറുകൊല്ലം ഇന്ത്യയിൽ ചുററിസ്സഞ്ചരിച്ചു. അന്നു കണ്ട കാഴ്ചകളൊക്കെ അദ്ദേഹം എഴു

തിവെച്ചിട്ടുണ്ടു്. അതാണു് അക്കാലത്തെ ഇന്ത്യാചരിത്രത്തിന്നു പ്രധാന രേഖ.

മഗധയിൽ ജനങ്ങൾ സമ്പന്നരും സുശീലരുമായിരുന്നു അന്നു്. ബ്രാഹ്മണരും ഇന്ത്യയിൽ അഭിവൃദ്ധിപ്പെട്ടവരുന്നതാണു് ഫാഹിയാൻ കണ്ടതു്. യമുനാതടത്തി

**മതം**

ലും മധുരയിലും മാത്രമേ ബുദ്ധമതത്തിന്നു പ്രാബല്യം കണ്ടുള്ളു. ബുദ്ധഗയ, ശ്രാവസ്തി, കുശിനഗരം, കപിലവസ്തു എന്നീ പുണ്യസ്ഥലങ്ങൾ പോലും അധഃപതിച്ചാണു് കണ്ടതു്.

രാജ്യത്തിൽ പൊതുവെ ക്ഷേമമായിരുന്നു. കർഷകർക്കു നികുതി ഉണ്ടായിരുന്നില്ല. ചക്രവർത്തിയുടെ നിലങ്ങൾക്കു മാത്രമേ പാട്ടം കൊടുക്കേണ്ടിയിരുന്നുള്ളു. ദേശ

**ഭരണം**

സഞ്ചാരത്തെ നിയന്ത്രിക്കുന്ന നിയമങ്ങളൊന്നും ഉണ്ടായിരുന്നില്ല. ശിക്ഷ കുറവായിരുന്നു. അഹിംസ, മദ്യവർജ്ജനം എന്നിവ പ്രായോഗികമായി പാലിച്ചിരുന്നു.

സമുദ്രഗുപ്തനെപ്പോലെ വിക്രമാദിത്യനും കലാതല്പരനായിരുന്നു. ധന്വന്തരി, ക്ഷപണകൻ, അമരസിംഹൻ, ശംഖു, വേതാളഭട്ടൻ, ഘടകർപ്പൻ, കാളിദാസൻ, വരാഹമിഹിരൻ, വരരുചി എന്നീ നവരത്നങ്ങൾ വിക്രമാദിത്യന്റെ സദസ്യരായിരുന്നു. ഇവരിൽ കാളിദാസനെ നമുക്കു മറക്കുവാൻ സാധ്യമല്ല. ശാകുന്തളം, മാളവികാഗ്നിമിത്രം, വിക്രമോർവ്വശീയം എന്നീ നാടകങ്ങളും, കുമാരസംഭവം, രഘുവംശം എന്നീ മഹാകാവ്യങ്ങളും, മേഘസന്ദേശം എന്ന ഖണ്ഡകാവ്യവും ഈ മഹാകവിയാണു് എഴുതിയതു്. ശാകുന്തളത്തേക്കാൾ മെച്ചപ്പെട്ട ഒരു നാടകം ലോകത്തിലെ ഒരു ഭാഷയിലും ഇല്ല. സംസ്കൃതഭാഷയിലാണു് കാളിദാസൻ കവിതകളെഴുതീട്ടു

ളളതു്. കവിതയ്ക്കു പുറമെ, ശില്പകല, ശാസ്ത്രം എന്നിങ്ങനെ എല്ലാ വിഷയങ്ങളിലും സമുദ്രഗുപ്തന്റേയും വിക്രമാദിത്യന്റേയും കാലത്തു് അഭിവൃദ്ധിയുണ്ടായി.

സമുദ്രഗുപ്തന്റേയും വിക്രമാദിത്യന്റേയും കാലത്തെ സർവ്വതോമുഖമായ അഭിവൃദ്ധി ചരിത്രപ്രഖ്യാതമാണു്. ഹൈന്ദവപുരാണങ്ങൾ പലതും പരിഷ്കരിച്ചെഴുതി. സംസ്കൃതസാഹിത്യത്തിൽ നല്ല പല ഗ്രന്ഥങ്ങളുമുണ്ടായി.

**ചരിത്രത്തിലെ സുവർണ്ണഘട്ടം**

ഒന്നാംതരം ചിത്രങ്ങളും ഭംഗിയുള്ള കൊത്തുവേലകളും പുറത്തുവന്നു. വ്യവസായത്തിന്നും കച്ചവടത്തിന്നും പുരോഗതിയുണ്ടായി. ഈ കാരണങ്ങളാൽ ഗുപ്തന്മാരുടെ കാലത്തെ ഇന്ത്യാചരിത്രത്തിലെ സുവർണ്ണഘട്ടം എന്നാണു പറയുന്നതു്.

വിക്രമാദിത്യനുശേഷം കുമാരഗുപ്തൻ, സ്കന്ദഗുപ്തൻ എന്നിങ്ങനെ രണ്ടു രാജാക്കന്മാരുടെ കാലം കഴിയുന്നതുവരെ ഗുപ്തസാമ്രാജ്യം അധഃപതിക്കാതെ നിന്നു.

**ഗുപ്തസാമ്രാജ്യാധഃപതനം**

സ്കന്ദഗുപ്തന്റെ കാലത്തു ഹൂണന്മാർ എന്നൊരു കൂട്ടർ ഇന്ത്യ ആക്രമിച്ചു. സ്കന്ദഗുപ്തൻ അവരെ തോല്പിച്ചുവെങ്കിലും അദ്ദേഹത്തിന്റെ കാലശേഷം സാമ്രാജ്യം അധഃപതിച്ചു.

---

## 6 ഹർഷവർദ്ധനൻ

ഹൂണന്മാരെ തോല്പിച്ചതിനെ തുടൎന്നു് ഉത്തരേന്ത്യയിലെ പല നാട്ടുരാജ്യങ്ങളും പ്രബലപ്പെട്ടുവന്നു. കനൂജ്, കാശ്മീരം, വളഭി, സിൻഡ്, കാമ്രൂപം, പഞ്ചാബ് എന്നിവ ഇങ്ങനെ

**നാട്ടുരാജ്യങ്ങൾ**

ഉയർന്ന രാജ്യങ്ങളാണു്. ഇവയിൽ മികച്ചതാണു് കനൗജ്. ഇവിടത്തെ ഗ്രഹവർമ്മൻ എന്ന രാജാവിൻെറ പത്നിയുടെ സഹോദരനായ ഹർഷവർദ്ധനനാണു് ഗുപ്തസാമ്രാജ്യത്തിൻെറ അധഃപതനത്തിനുശേഷം ഇന്ത്യയിൽ ഒരു സാമ്രാജ്യം സ്ഥാപിച്ചതു്.

**ഹർഷൻെറ ദിഗ്വിജയം**

കുരുക്ഷേത്രത്തിനു സമീപമുള്ള താനേശ്വരത്തെ രാജാവായിരുന്ന പ്രഭാകരവർദ്ധനൻെറ പുത്രനാണു് ഹർഷവർദ്ധനൻ. സോദരീ വല്ലഭനായ ഗ്രഹവർമ്മൻ മാളവ രാജാവിനാൽ വധിക്കപ്പെട്ടു. ഈ കാരണത്താൽ മാളവയോടു യുദ്ധത്തിനു ചെന്ന ഹർഷൻ വിജയശ്രീലാളിതനായി സഹോദരിയെ ആത്മഹത്യയിൽനിന്നും രക്ഷിച്ചു. തൻെറ സഹോദരനെ വധിച്ച ബംഗാളരാജാവിനോടു പക വീട്ടുകയായിരുന്നു അദ്ദേഹത്തിൻെറ അനന്തരകൃത്യം. ഇങ്ങനെ സഹോദരീസ്നേഹത്തിൻെറ പേരിൽ ആരംഭിച്ച സമരം ഒരു ദിഗ്വിജയമായിത്തീർന്നു. പഞ്ചാബു്, കനൗജ്, ബംഗാളം, മിഥില, ഓറീസ്സ, വളഭി, സിൻഡു് എന്നീ രാജ്യങ്ങളൊക്കെ ഹർഷൻ കീഴടക്കി. നേപ്പാളത്തിലെയും ആസ്സാമിലേയും രാജാക്കന്മാർ യുദ്ധത്തിന്നിടവെക്കാതെ ഹർഷൻെറ മേൽക്കോയ്മയെ ആദരിക്കുകയുംകൂടി ചെയ്തപ്പോൾ ഉത്തരേന്ത്യയുടെ ചക്രവർത്തിയായി അദ്ദേഹം.

**ദക്ഷിണഖണ്ഡത്തിലെപരാജയം**

ജയം നിമിത്തം ഉത്സാഹഭരിതനായിത്തീർന്ന ഹർഷൻ പിന്നീടു ദക്ഷിണഖണ്ഡത്തിലേക്കാണു തിരിച്ചതു്. പക്ഷേ, പുലകേശിൻ രണ്ടാമൻെറ കീഴിൽ ചാലൂക്യവംശം പ്രബലതയിലിരിക്കുന്ന കാലമായിരുന്നു അതു്. പുലകേശിൻ ഹർഷവർദ്ധനനെ തോല്പിച്ചു നർമ്മദാനദിക്കു തെക്കുള്ള സ്ഥലങ്ങളെല്ലാം കരസ്ഥമാക്കി. പിന്നീടു ഹർഷൻ ഡെക്കാനിലേക്കു കടക്കാൻ ശ്രമിച്ചിട്ടില്ല.

ഹർഷന്റെ കാലത്തു് ഹ്യൂൻസാങ്ങ് എന്ന ചൈനാ തീർത്ഥയാത്രക്കാരൻ ഇന്ത്യ സന്ദർശിച്ചു. ഹിന്ദുസ്ഥാനിലും ദക്ഷിണഖണ്ഡത്തിലുമായി 15 കൊല്ലമാണു് ഹ്യൂൻസാങ്ങ് സഞ്ചരിച്ചു കഴിച്ചുകൂട്ടിയതു്. പണ്ഡിതകേസരിയായ ഈ ഹ്യൂൻസാങ്ങ് ചൈനാസഞ്ചാരി എഴുതിവെച്ചിട്ടുള്ള വിവരങ്ങളിൽനിന്നു് ഹർഷവർദ്ധനന്റെ കാലത്തെ ഭരണരീതി, രാജ്യക്ഷേമം, എന്നിവയെപ്പററി നമുക്കു മനസ്സിലാക്കാം.

**രാജ്യഭരണം**

നല്ലൊരു മന്ത്രിസഭയും പ്രാപ്തന്മാരായ ഉദ്യോഗസ്ഥന്മാരും ഹർഷനെ രാജ്യഭരണത്തിൽ സഹായിക്കാനുണ്ടായിരുന്നു. ചക്രവർത്തിതന്നെ രാജ്യത്തിൽ ചുററിനടന്നു ക്ഷേമങ്ങൾ അന്വേഷിക്കാറുണ്ടു്. ശിക്ഷാനിയമം അല്പം കഠിനമായിരുന്നുവെങ്കിലും ജനങ്ങൾക്കു സംതൃപ്തിയും സമാധാനവുമുണ്ടായിരുന്നു. വിളവിൽ ആറിലൊന്നു നികുതി പിരിച്ചിരുന്നുള്ളു. വഴിയമ്പലങ്ങൾ, ധർമ്മാസ്പത്രികൾ, വിദ്യാലയങ്ങൾ എന്നിവ സാമ്രാജ്യമൊട്ടുക്കു കാണാമായിരുന്നു.

**മതം**

ബുദ്ധമതം അധഃപതിച്ചു വരുന്ന കാലമായിരുന്നു അതു്. എന്നാൽ, ബുദ്ധഗയ, നളന്ദ എന്നീ നഗരങ്ങളിൽ അതിനു് അന്നും അഭിവൃദ്ധിയാണു് കണ്ടതു്. ചക്രവർത്തി ബുദ്ധമതവിശ്വാസിയായിരുന്നതിനാൽ ദിനംപ്രതി ആയിരം ബുദ്ധസന്യാസിമാർക്കു സൌജന്യമായി ഭക്ഷണം നല്കാറുണ്ടു്. ഹിന്ദുമതത്തെ അദ്ദേഹം ദ്വേഷിച്ചിരുന്നില്ലെന്നു മാത്രമല്ല, ബ്രാഹ്മണസന്യാസിമാർക്കും ഭോജനം നല്കാറുണ്ടു്.

നല്ലൊരു സാഹിത്യകാരൻ എന്ന നിലയിലും ഹർഷൻ പ്രഖ്യാതനാണു്. 'നാഗാനന്ദം' എന്ന നാടകം ഇദ്ദേഹത്തി




ഹർഷൻെറ സാമ്രാജ്യം

1. കനൗജ് 2. പ്രയാഗ
3. കാശി 4. പാടലീപുത്രം
5. ഗ്വാളിയർ 6. മധുര
7. സ്ഥാനേശ്വരം 8. ശ്രാവസ്തി

സാഹിത്യം

ൻെറ കൃതിയാണ്. കാദംബരി, ഹർഷചരിതം എന്നീ ഗദ്യഗ്രന്ഥങ്ങളുടെ കർത്താവായ ബാണഭട്ടൻ ഹർഷൻെറ സദസ്യനായിരുന്നു.

സാമ്രാജ്യ വിസ്തൃതി

ഹിമാചലം മുതൽ നർമ്മദാനദിവരേയും അറബിക്കടൽ തൊട്ടു ബംഗാൾഉൾക്കടൽ വരേയും നീണ്ടുകിടക്കുന്ന ആ സാമ്രാജ്യം ഹർഷൻെറ കാലശേഷം അസ്തപ്രഭമായി. പിന്നീടൊരിക്കലും ഇന്ത്യയിൽ ഒരു ഹൈന്ദവസാമ്രാജ്യം തലപൊക്കീട്ടില്ല.

# 7 രജപുത്രന്മാർ

ഇന്ത്യയിലെ അവസാനത്തെ ഹൈന്ദവ ചക്രവർത്തിയായിരുന്നു ഹർഷൻ. അദ്ദേഹത്തിന്റെ കാലശേഷം ഉത്തരേന്ത്യ വീണ്ടും തുണ്ടങ്ങളായി മുറിഞ്ഞു. ഈ ഘട്ടത്തിലാണ് രജപുത്രവംശം പ്രബലപ്പെട്ടതു്. ഇന്ത്യയുടെ ചരിത്രത്തിൽ പല ധീരകൃത്യങ്ങൾകൊണ്ടും പേരുകേട്ടവരാണ് രജപുത്രർ.

ഈ രജപുത്രർ എവിടന്നു വന്നു? എങ്ങനെയുണ്ടായി? എന്താണ് ഇവരുടെ പൂർവ്വകഥ? സീത്തിയൻ വർഗ്ഗത്തിൽപ്പെട്ടവരാണെന്നു ചിലർ പറയുന്നു. പക്ഷെ ഇതിഹാസകാലത്തെ ക്ഷത്രിയരെ ഇവർ തങ്ങളുടെ പൂർവ്വികരായി അവകാശപ്പെടുന്നു. ഇങ്ങനെ രണ്ടു് അഭിപ്രായങ്ങളും തമ്മിൽ പൊരുത്തം മതിയാകുന്നില്ല. ഒരു ഊഹത്തിന്നു വകയുണ്ടു്. വിദേശങ്ങളിൽനിന്നു് പലരും ഇങ്ങോട്ടു വന്നിട്ടുണ്ടല്ലോ!

പൂർവ്വകഥ

അവരിൽ വീരന്മാരായ ചിലർ ഇവിടത്തുകാരെ വിവാഹം ചെയ്തു് ഒരു പ്രത്യേകസമുദായമായി തിരിഞ്ഞു. ധീരതയും യുദ്ധസാമർത്ഥ്യവും തികഞ്ഞ ഈ കൂട്ടരെ മാന്യസ്ഥാനത്തിരുത്താതെ തരമില്ല. അതുകൊണ്ടു ക്ഷത്രിയന്മാരുടെ കൂട്ടത്തിൽ പെടുത്തി. ഇങ്ങനെ ഹിന്ദുമതം സ്വീകരിച്ചു് ഇന്ത്യക്കാരായിത്തീർന്ന ധീരന്മാരായിരിക്കണം രജപുത്രന്മാർ.

ധൈര്യം, യുദ്ധസാമർത്ഥ്യം, ദേശാഭിമാനം എന്നീ ഗുണങ്ങൾ രജപുത്രർക്കു കൂടപ്പിറപ്പാണു്. ധാരാളം കഥകൾ ഇതിന്നു തെളിവായിട്ടുണ്ടു്. യുദ്ധത്തിന്നുപോയാൽ ജയിച്ചല്ലാതെ മടങ്ങുകയില്ലെന്നാണ് ഇവരുടെ നിശ്ചയം. തോററവർ പോർക്കളത്തിൽ കിടന്നു മരിച്ചേ മതിയാകൂ. ഭീരുത്വം കാട്ടി വീട്ടിലേയ്ക്കു മടങ്ങിയാൽ അവരുടെ സ്ത്രീകൾ മുഖത്തു നോക്കില്ല. പുരുഷൻ പോർക്കളത്തിലും സ്ത്രീ ചിതയിലും കിടന്നു മരി

രജപുത്ര സ്വഭാവം

ക്കണം. ശത്രുവിന്നു കീഴടങ്ങാൻ വയ്യ. ഇതാണു രജപുത്രരുടെ നിശ്ചയം.

രാജ്യത്തിന്നുവേണ്ടി മരിക്കുന്നതാണു് രജപുത്രർക്കു ഏററവും വലിയ അഭിമാനം. ഭർത്താവു മരിച്ചാൽ വിധവ തീയിൽ ചാടി ആത്മഹത്യ ചെയ്യണം. ചാരിത്രം രക്ഷിക്കാൻ വേണ്ടി എന്തു ക്ലേശവും അവർ സഹിക്കും. ഗത്യന്തരമില്ലെങ്കിൽ മരിക്കയും ചെയ്യും. അവമാനം പൊറുത്തുകൊണ്ടു് ഒരു നിമിഷംപോലും അവർ ജീവിച്ചിരിക്കില്ല.

ഇത്രയേറെ യുദ്ധസാമർത്ഥ്യവും ദേശാഭിമാനവും ഉള്ള ഒരു ക്ഷത്രിയവർഗ്ഗം അന്യോന്യം യോജിച്ചു നിന്നിരുന്നെങ്കിൽ! അതിലാണു് അവർക്കു പിശകു പററിയതു്. ഒരു പൊതുശത്രു വരുമ്പോൾ വീട്ടുവഴക്കുകൾ മറന്നു് പരസ്പരം യോജിക്കുകയാണു വേണ്ടതു്. പക്ഷെ, അതു ചെയ്യുക ചുരുക്കമാണു്.

രജപുത്രരുടെ ഈ യോജിപ്പില്ലായ്മ തെളിയിക്കാൻ ചില കഥകൾ പറയാം. ക്രിസ്താബ്ദം ഏഴാം നൂററാണ്ടിന്റെ അവസാനത്തിൽ മുഹമ്മദ്-ബിൻ-കാസിം എന്നൊരാൾ ഇന്ത്യയിലേക്കു കടന്നു് സിൻധു് ആക്രമിച്ചു. 'ദാഹിർ' എന്ന രാജാവാണു് സിൻധു് ഭരിച്ചിരുന്നതു്. അന്നു് രജപുത്രന്മാർക്കു് വലിയ ശക്തി വന്നു കഴിഞ്ഞിട്ടുണ്ടായിരുന്നില്ല. എങ്കിലും അവർ യോജിച്ചിരുന്നെങ്കിൽ കാസിമിനെ തോല്പിക്കാൻ സാധിക്കുമായിരുന്നു. പക്ഷെ, അതു ചെയ്തില്ല. മാത്രമല്ലാ പ്രജകളിൽ ചിലർ കാസിമിന്നു് ഒററിക്കൊടുക്കുകപോലും ചെയ്തുവത്രേ! ദേശഭക്തിയുള്ളവർ ധൈര്യപൂർവ്വം യുദ്ധം യോജിപ്പില്ലായ്മ ചെയ്തു. തോല്ക്കുമെന്ന ഘട്ടം വന്നപ്പോൾ അവർ തന്നത്താൻ വെട്ടി മരിച്ചു.

ഇനി മറെറാരു കഥ പറയാം. ക്രിസ്താബ്ദം 1191-ൽ മുഹമ്മദ്ഗോറിയും രജപുത്രന്മാരും തമ്മിൽ ഏററുമുട്ടി. വട

ക്കേ ഇന്ത്യയിൽ മുഹമ്മദീയരുടെ ആധിപത്യം ഉറപ്പിക്കാനായിരുന്നു ഗോറിയുടെ ഭാവം. പ്രബലരായ രജപുത്രരാജാക്കന്മാർ പലരും ഉത്തരേന്ത്യയിൽ ഉണ്ടായിരുന്നു. പൃഥിരാജൻ എന്ന രാജാവു് പലരേയും യോജിപ്പിച്ചു് താനേശ്വരത്തു വെച്ചു് ഗോറിയോടെതിർത്തു. ആ യുദ്ധത്തിൽ രജപുത്രർ ജയിച്ചുവെങ്കിലും അടുത്തകൊല്ലം വീണ്ടും എതിർത്തപ്പോൾ തോററു പോയി.

**ജയചന്ദ്രന്റെ ഒററതിരിയൽ**

എന്താണു് ഈ തോൽവിയ്ക്കു കാരണം? അന്നു് കനൂജിലെ രാജാവായിരുന്ന ജയചന്ദ്രൻ ഒററതിരിഞ്ഞുനിന്നു. അതിനുള്ള കാരണം വളരെ നിസ്സാരമായിരുന്നു. ഒരു വിവാഹവഴക്കിന്റെ പേരിൽ ജയചന്ദ്രൻ പകപോക്കാൻ തുനിയുകയാണുണ്ടായതു്. എന്തൊരു കൊള്ളരുതായ്മയാണെന്നു് നോക്കു!

**രജപുത്രപ്രഭാവകാലം**

പത്തും, പതിനൊന്നും, പന്ത്രണ്ടും നൂററാണ്ടുകളിൽ ഉത്തരേന്ത്യയിൽ രജപുത്രന്മാർക്കായിരുന്നു പ്രാബല്യം. വാണിജ്യം, വിദ്യാഭ്യാസം, സാഹിത്യം എന്നിവയെല്ലാം അക്കാലത്തു പുരോഗതിയുണ്ടായി. ഭവഭൂതി, ഭോജൻ തുടങ്ങിയ കവികൾ ഇക്കാലത്താണു് ജീവിച്ചിരുന്നതു്. നളന്ദയിലും വിക്രമശിലയിലും സർവ്വകലാശാലകൾ മികച്ചുവന്നതും ഇക്കാലത്തുതന്നെയാണു്. ചുരുക്കിപ്പറഞ്ഞാൽ ആര്യാവർത്തം ഒരു പൊതുകുടുംബത്തിന്റെ നിലയിൽ സംഘടിച്ചുനിന്നില്ലെങ്കിലും ഏറെക്കുറെ ക്ഷേമം അക്കാലത്തുണ്ടായിരുന്നു. ഒരു കേന്ദ്രശക്തിക്കിണങ്ങാൻമാത്രം രാജാക്കന്മാർ കൂട്ടാക്കിയില്ല.

**രജപുത്രരാജ്യങ്ങൾ**

കാശ്മീരം, നേപാളം, ആസ്സാം, കനൂജ്, ആജ്മീർ ചേദി, മാൾവ, ഗുജറാത്ത്, മീവാർ, ബംഗാൾ ബീഹാർ,. ഒറീസ്സാ തുടങ്ങിയ രാജ്യങ്ങളെല്ലാം രജപുത്രന്മാർക്കധീനമായിരുന്നു. പക്ഷെ മുഹമ്മദീയാക്രമണത്തോടുകൂടി അവരുടെ പ്രതാപം അസ്തമിച്ചു.

---

## 8 രാജരാജചോളൻ

ഇതുവരെ നിങ്ങൾ ഉത്തരേന്ത്യയിലാണല്ലോ ഓടിനടന്നതു്. നമ്മുടെ നാടായ തെക്കെ ഇന്ത്യക്കു ഒരു ചരിത്രവുമില്ലെന്നാണോ നിങ്ങളുടെ വിചാരം? അങ്ങിനെ വരാൻ തരമില്ല. തെക്കെ ഇന്ത്യയിലും ശക്തിയുള്ള രാജാക്കന്മാരും വലിയ രാജ്യങ്ങളും നല്ല ഭരണസമ്പ്രദായവും ഉണ്ടായിരുന്നു. ചോളം ചേരം, പാണ്ഡ്യം എന്നിങ്ങനെ മൂന്നുരാജ്യങ്ങളായിരുന്നു മുഖ്യം

**പഴയ പ്രതാപം**

ഇന്നത്തെ നെല്ലൂർമുതൽ പുതുക്കോട്ടവരേയും പടിഞ്ഞാട്ടു് കുടകുജില്ലവരേയുമുള്ള സ്ഥലങ്ങളാണു് പണ്ടത്തെ ചോളരാജ്യം. ചോഴമണ്ഡലം എന്നായിരുന്നു ഇതിന്നു പേർ ബംഗാൾ ഉൾക്കടലിലും ഹിന്ദുസമുദ്രത്തിലും ഇവരുടെ കച്ചവടക്കപ്പലുകൾ സഞ്ചരിച്ചുകൊണ്ടിരുന്ന ഒരു കാലമുണ്ടായിരുന്നു. കാവേരിപ്പട്ടണമായിരുന്നു അന്നത്തെ തുറമുഖം.

**രാജരാജൻ**

ഈ പറഞ്ഞതൊക്കെ ഒരു രണ്ടായിരം കൊല്ലങ്ങൾക്കു മുമ്പുള്ള കഥയാണു്. ക്രിസ്താബ്ദം 946-ൽ രാജരാജൻ എന്നൊരു രാജാവു് രാജ്യഭാരം കയ്യേററു. ചോളരാജ്യത്തിന്റെ പ്രതാപം ദക്ഷിണേന്ത്യ മുഴുവൻ പരത്തിയതു് ഈ രാജരാജചോളനാണു്. ഇന്നത്തെ മദ്രാസു് സംസ്ഥാനം, സിലോൺ, മൈസൂരിന്റെ ഏതാനും ഭാഗം എന്നിവയെല്ലാം ഉൾപ്പെട്ടതായിരുന്നു ഇദ്ദേഹത്തിന്റെ രാജ്യം.

ഈ രാജ്യങ്ങളൊക്കെ എങ്ങനെ സമ്പാദിച്ചു? ചാലൂക്യരെ ആക്രമിച്ചുവെങ്കിലും, പാണ്ഡ്യരോടെതിർത്തു് കുടകും അദ്ദേഹം കൈവശപ്പെടുത്തി. കലിംഗം, കൊല്ലം, സിലോൺ,

എന്നിവയും ഇതുപോലെതന്നെ യുദ്ധംചെയ്തു പിടിച്ചടക്കിയതാണ്. എന്നാൽ, കരയിൽ മാത്രമല്ല, കടലിലും രാജരാജൻെറ പ്രതാപം കണ്ടു. ഈ രാജാവിന് സ്വന്തമായി രാജ്യവിസ്തൃതിയിട്ടൊരു നാവികസൈന്യമുണ്ടായിരുന്നു. ലക്ഷദ്വീപുകളും മാലദ്വീപുകളും മററും ഈ നാവികപ്പട കീഴടക്കി.

രാജാവ് ഹിന്ദുമതവിശ്വാസിയായിരുന്നു. തഞ്ചാവൂർ ക്ഷേത്രം ഇദ്ദേഹമാണ് പണിയിച്ചതു്. പക്ഷെ, ഒരു ഹിന്ദുവാണെന്നുവെച്ച് മററു മതക്കാരെ ബഹുമാനിക്കാതിരുന്നില്ല. ബുദ്ധമതക്കാർക്കു ധാരാളം പ്രോത്സാഹനം രാജരാജൻെറ കാലത്തു സിദ്ധിച്ചിരുന്നു.

വളരെ പരിഷ്കരിച്ച ഒരു ഭരണസമ്പ്രദായമാണ് രാജരാജൻെറ കാലത്തു നടപ്പുണ്ടായിരുന്നതു്. ചോളരാജ്യത്തെ മണ്ഡലങ്ങളായും മണ്ഡലങ്ങളെ വളനാട്ടുകളായും വളനാട്ടുകളെ ജില്ലകളും, ജില്ലകളെ വില്ലേജുകളും ആക്കിത്തിരിച്ചു. വില്ലേജുതോറും ഓരോ മഹാസഭയുണ്ടായിരുന്നു. നികുതിപിരിക്കലും ഭരണം ചിലവാക്കലും ഈ സഭയുടെ അധികാരത്തിനു വിട്ടുകൊടുത്തിരുന്നു. സഭയിൽനിന്നു ഏതാനും ചെറിയ സമതികളെ തിരഞ്ഞെടുത്തു നിയമിക്കും. ഈ സമിതികളാണ് ഓരോ വകുപ്പിൻേറയും ഭരണം നടത്തുക. ആയിരം കൊല്ലങ്ങൾക്കുമുമ്പു ദക്ഷിണേന്ത്യയിൽ പൊതുജനങ്ങൾക്ക് ഇത്രയും ഭരണാധികാരം സിദ്ധിച്ചിരുന്നു എന്നു കേൾക്കുമ്പോൾ നിങ്ങൾക്കു അഭിമാനം തോന്നുന്നില്ലേ?

---

## 9 മുഹമ്മദുനബി

ഇതിനുമുമ്പ് ഒരു പാഠത്തിൽ നിങ്ങൾ ഗൌതമബുദ്ധനെപ്പററി പഠിച്ചുവല്ലോ! അദ്ദേഹത്തെപ്പോലെതന്നെ ഒരു മഹാപുരുഷൻ ക്രിസ്ത്വബ്ദം 570-ൽ അറേബിയയിലെ * മെക്ക എന്ന സ്ഥലത്തു ജനിച്ചു. അദ്ദേഹമാണ് മുഹമ്മദുനബി.

എളിയ ഒരു കുടുംബത്തിലാണ് മുഹമ്മദു ജനിച്ചതു്. ആടുകളെ മേക്കലായിരുന്നു അദ്ദേഹത്തിൻെറ നിത്യവൃത്തിക്കുള്ള തൊഴിൽ. ആടുകളെ മേയാൻവിട്ടാൽ വല്ല ഗുഹയിലും ചെന്നിരുന്ന് അദ്ദേഹം പ്രാൎത്ഥന നടത്തും. ഒരു ദിവസം ഇങ്ങനെ പ്രാൎത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ മുഹമ്മദിനു ചില ബോധങ്ങളുദിച്ചു. ദൈവം ഒന്നേയുള്ളു. താൻ ദൈവത്തിൻെറ പ്രവാചകനാണ്. ജനങ്ങളെ ഉപദേശിക്കേണ്ടതു തൻെറ ചുമതലയാണ്. എന്നൊക്കെ അദ്ദേഹത്തിന്നു തോന്നി.

കഷ്ടപ്പെടാതെ നിത്യവൃത്തി കഴിക്കാൻ പററിയ ഒരു വിവാഹബന്ധത്തിലാണ് മുഹമ്മദ് ഏർപ്പെട്ടിരുന്നതു്. തനിക്കു സിദ്ധിച്ച ജ്ഞാനം തൻെറ പ്രിയതമയെയാണ് മുഹമ്മദ് അറിയിച്ചതു്. അതിനുശേഷം പലർക്കും താൻ

മതപ്രചാരം

ധരിച്ച തത്വങ്ങൾ ഉപദേശിച്ചുകൊടുത്തു. മൂന്നുകൊല്ലംകൊണ്ടു് നാല്പതു ശിഷ്യന്മാരുണ്ടായി മുഹമ്മദിന്.

എളിയനിലയിലിരിക്കുന്ന ഒരാൾ ഈശ്വരൻെറ ദൂതനാണെന്നും മററും പറഞ്ഞാൽ രസിക്കാത്തവർ പലരുമുണ്ടാകും. മുഹമ്മദിൻെറ തത്വോപദേശത്തിന്നു പ്രചാരം സിദ്ധിച്ചപ്പോൾ ഈ പരമാൎത്ഥം വെളിപ്പെട്ടു. അദ്ദേഹത്തിന്നു ജീവാപായംകൂടാതെ മെക്കയിൽ താമസിക്കാൻ തരമില്ലാതായി.

---

* മലയാളികൾ മക്കം എന്നാണു പറയുക.

**ഹിജറ**

ഇങ്ങനെ ജീവരക്ഷയ്ക്കുവേണ്ടി ക്രിസ്ത്വബ്ദം 622-ൽ അദ്ദേഹം മെക്കയിൽനിന്നു് മെദീനയിലേക്കു് ഓടി. മുഹമ്മദീയർ 'ഹിജറ' എന്നു പറയുന്നതു് ഈ സംഭവത്തെയാണു്. മുഹമ്മദീയരുടെ കൊല്ലം കണക്കാക്കുന്നതും ഈ തിയ്യതി മുതല്ക്കാണു്.

**സൈന്യത്തണലിൽ**

ദൈവത്തിൻെറ പ്രവാചകനാണെന്നു മുഹമ്മദിനു സ്വയം ബോദ്ധ്യപ്പെട്ടുവെങ്കിലും തൻെറ തത്വങ്ങൾ മററുള്ളവർക്കു് ഉപദേശിച്ചുകൊടുക്കാൻ വളരെ ക്ലേശിക്കേണ്ടിവന്നു. ഒരു സൈന്യത്തിൻെറ പിൻബലമില്ലെങ്കിൽ സത്യം പ്രചരിപ്പിക്കാൻ സാധിക്കില്ലെന്നുകണ്ടു. അതിനാൽ, അദ്ദേഹം സൈന്യത്തെ ശേഖരിച്ചു. തന്നോടെതിക്കാൻ വരുന്നവരോടു യുദ്ധവും തുടങ്ങി. ഇങ്ങിനെ, മതത്തിൻെറ പേരിൽ പല യുദ്ധങ്ങളുമുണ്ടായി. ക്രിസ്ത്വാബ്ദം 632-ൽ മുഹമ്മദ് മരിക്കുമ്പോൾ അറേബിയയുടെ അധിപതി എന്ന നിലയാണു് അദ്ദേഹത്തിനുണ്ടായിരുന്നതു്.

**ഇസാലാം തത്വങ്ങൾ**

മുഹമ്മദ് സ്ഥാപിച്ച മതത്തിനാണു് 'ഇസ്ലാം' എന്നു പറയുന്നതു്. ഇസ്ലാമിൻെറ തത്വങ്ങൾ ഉൾക്കൊള്ളുന്ന വിശിഷ്ട ഗ്രന്ഥമാണു് 'കൊറാൻ' അഥവാ ഖുറാൻ. ദൈവം ഒന്നേയുള്ളൂ. അതു് അള്ളാവാണു്. മുഹമ്മദാണു് അള്ളാവിൻെറ ഏററവും പുതിയ പ്രവാചകൻ. വിഗ്രഹാരാധന തെററാണു്—എന്നീ തത്വങ്ങളത്രേ ഇസ്ലാംമതക്കാർ വിശ്വസിക്കുന്നതു്. ദിവസത്തിൽ അഞ്ചുപ്രാവശ്യം പ്രാർത്ഥിക്കുക; ധർമ്മം കൊടുക്കുക; ഉപവാസങ്ങൾ അനുഷ്ഠിക്കുക; മക്കത്തേക്കു തീർത്ഥയാത്ര പോകുക; മദ്യപാനം ചെയ്യാതിരിക്കുക—ഇതൊക്കെയാണു് കൊറാനിൽ നിർദ്ദേശിക്കുന്ന ചില ആചാരങ്ങൾ.

മുഹമ്മദിൻെറ മരണശേഷം അറബികൾ ഇസ്ലാം മതം പ്രചരിപ്പിക്കാനായി പല യുദ്ധങ്ങളിലും ഏർപ്പെട്ടു. സത്യ

മുഹമ്മദിനു ശേഷം

വിശ്വാസത്തിൻെറ പേരിൽ എന്തു ത്യാഗവും സഹിക്കാൻ മുഹമ്മദീയർ തയ്യാറായി. അതിൻെറ ഫലമായി ഒരു മഹാസാമ്രാജ്യം തന്നെ മുഹമ്മദീയർക്കു സമ്പാദിക്കാൻ കഴിഞ്ഞു.

---

## 10. മുഹമ്മദ് ഗോറി

ഇന്ത്യയുടെ വടക്കു പടിഞ്ഞാറെ അതിർത്തിക്കപ്പുറം ഏതാനും ചെറുരാജ്യങ്ങളുണ്ടായിരുന്നു. അതിലൊന്നാണ് ഗോർ. 12-ാം നൂററാണ്ടിൻെറ അവസാനകാലത്ത് അവിടെ സഹബുദ്ദീൻ എന്നൊരു രാജാവുണ്ടായി. ഇദ്ദേഹമാണ് മുഹമ്മദ ഗോറി.

ചുററുപാടുമുള്ള ഏതാനും രാജ്യങ്ങൾ കീഴടക്കിയശേഷം മുഹമ്മദഗോറി ഇന്ത്യയിലേക്കുകടന്നു. 1176-78-നിടയ്ക്കു് സിൻഡ്, മുൾട്ടാൻ എന്നീ സ്ഥലങ്ങൾ അദ്ദേഹം പിടിച്ചടക്കി. താമസംകൂടാതെ ലാഹോറും അധീനമായി. പക്ഷെ ഇന്ത്യയിൽ ഒന്നോ രണ്ടോ ചെറുരാജ്യങ്ങൾകൊണ്ട് അദ്ദേഹം തൃപ്തിപ്പെട്ടില്ല. ഉത്തരേന്ത്യ മുഹമ്മദീയരുടെ അധീനത്തിലാക്കണമെന്നായിരുന്നു ലക്ഷ്യം, അതിൽ അതിശയിക്കാനുമില്ല. രജപുത്രരാജാക്കന്മാർ കലഹിക്കുന്നതു കാണുമ്പോൾ എങ്ങനെ ധൈര്യം വരാതിരിക്കും?

ക്രി. അ. 1191-ൽ പൃഥ്വിരാജൻ എന്ന രജപുത്രരാജാവിൻെറ നേതൃത്വത്തിൽ ഏതാനും രാജാക്കന്മാർ യോജിച്ചു

നിന്നു. താനേശ്വരം എന്ന സ്ഥലത്തുവെച്ചു അവർ മുഹമ്മദിനെ തോല്പിച്ചു. പക്ഷെ, മുഹമ്മദ് നിരാശനായില്ല. രജപുത്രർ മുഴവൻ യോജിക്കില്ലെന്നു അദ്ദേഹത്തിന്നു നിശ്ചയമുണ്ടായിരുന്നു. കനൂജിലെ രാജാവായ ജയചന്ദ്രൻ കല്യാണവഴക്കുകൊണ്ടു ഒററതിരിഞ്ഞു നില്ക്കുകയായിരുന്നു. പിറെറകൊല്ലം വലിയൊരു സൈന്യവുംകൊണ്ടാണ് ഗോറി വന്നതു്. ഇത്തവണ പൃഥ്വിരാജനെ തോല്പിച്ചു തടവുകാരനാക്കി. അദ്ദേഹത്തെ നിഗ്രഹിക്കാനും ഗോറിക്കു ഭയമുണ്ടായില്ല. ആ ജയചന്ദ്രനുംകൂടി യോജിച്ചുനിന്നിരുന്നെങ്കിൽ! വേണ്ടതു വേണ്ടനേരത്തു തോന്നാഞ്ഞാൽ പ്രയാസമാണ്.

താനേശ്വരത്തെ യുദ്ധം

രജപുത്രന്മാരുടെ ശക്തി ഏറെക്കുറെ അടിച്ചമർത്തിയ ശേഷം മുഹമ്മദ് സ്വരാജ്യത്തേക്കു മടങ്ങി. യുദ്ധച്ചുമതലയെല്ലാം തൻെറ അടിമയായ കുത്ബുദ്ദീൻ എന്ന സേനാനായകനെ ഏല്പിച്ചു. സമർത്ഥനായ അടിമ ജയചന്ദ്രനേയും തോല്പിച്ചു. ഇങ്ങനെ ഗോറിസാമ്രാജ്യം കാശിവരെ കിഴക്കോട്ടു നീങ്ങി.

മുഹമ്മദീയരുടെ ആധിപത്യം ഇന്ത്യയിൽ അടിയുറപ്പിക്കുകയാണ് ഗോറി ചെയ്തതു്. ഡെല്ലി തലസ്ഥാനമാക്കി കുത്ബുദ്ദീൻ ഭരണം തുടങ്ങി. അജ്മീർ, ഗ്വാളിയോർ തുടങ്ങിയ രാജ്യങ്ങളൊക്കെ തലപൊക്കാൻ പാടില്ലാത്തമട്ടിലായി. ഇങ്ങനെ ഇന്ത്യയിൽ മുഹമ്മദീയസാമ്രാജ്യത്തിനുള്ള അടിക്കല്ലിട്ടു മുഹമ്മദ്ഗോറി.

ഗോറി സാമ്രാജ്യം

ഗോറിയുടെ അവസാനകാലം അത്ര ശുഭമായിരുന്നില്ല. അടിമവൈസറോയിമാർ പലരും അദ്ദേഹത്തെ വഞ്ചിച്ചു. കുത്ബുദ്ദീൻമാത്രമേ രാജഭക്തനായിട്ട് അവശേഷിച്ചുള്ളു. ഈ

അവസാന കാലം

ങ്ങനെ, നിരാശനായി കഴിച്ചുകൂട്ടുന്നകാലത്തു് അദ്ദേഹം ശത്രുക്കളാൽ കൊല്ലപ്പെടുകയാണുണ്ടായതു്, പക്ഷെ ഗോറിയുടെ ഇന്ത്യസാമ്രാജ്യം കത്തു്ബുദീന്റെ നേതൃത്വത്തിൽ നിലനിന്നു.

---

## 11. ബാൽബൻ

മുഹമ്മദ്ഗോറി ഇന്ത്യയിൽ മുഹമ്മദീയ സാമ്രാജ്യത്തിന്റെ അടിത്തറ പണിയുറപ്പിച്ചതാണല്ലോ നാം കണ്ടതു്. ക്രിസ്ത്വബ്ദം 1206-ൽ ഗോറി മരിച്ചപ്പോൾ കുത്തു്ബുദ്ദീൻ നേരിട്ടു ഭരണം തുടങ്ങി. ഇങ്ങനെ ദെല്ലിനഗരത്തെ തലസ്ഥാനമാക്കി ഇന്ത്യയിൽ മുഹമ്മദീയഭരണം ആരംഭിച്ചു. ഈ രാജവംശത്തിന്നു് അടിമവംശം എന്നും ഇതിലെ രാജാക്കന്മാർക്കു് ദെല്ലിസുൽത്താന്മാർ എന്നും പേർ.

മന്ത്രിപദത്തിൽ

അടിമവംശത്തിലെ ഏററവും സമർത്ഥനായ സുൽത്താനാണു് ബാൽബൻ. തന്റെ മുൻഗാമിയായ നാസിറുദീന്റെ മന്ത്രിയായിട്ടാണത്രെ ബാൽബൻ അരങ്ങത്തു വന്നതു്. ഇരുപതു കൊല്ലത്തോളം മന്ത്രിപദത്തിലിരുന്നു് പല നല്ല കാര്യങ്ങളും ചെയ്തു് ബാൽബൻ പേരെടുത്തു. പശ്ചിമപഞ്ചാബിലെ അക്രമികളെ അമർത്തി; ഹിന്ദുപ്രഭുക്കളെ നിയന്ത്രിച്ചു; മംഗോളിയരെ സിൻഡു് ആക്രമണത്തിൽനിന്നു പന്തിരിപ്പിച്ചു. ശക്തിയുള്ള ഒരു സൈന്യം ശേഖരിച്ചു് വിദേശികൾ ഇന്ത്യ ആക്രമിക്കാതെ

നോക്കാൻ മന്ത്രിയായിരിക്കുമ്പോഠംതന്നെ ബാൽബനു സാധിച്ചു.

ക്രിസ്ത്വബ്ദം 1266-ൽ നാസിറുദ്ദീൻ മരിച്ചു. ബാൽബൻ സുൽത്താനായി. ഇരുപത്തൊന്നു കൊല്ലം പിന്നെ ഡെല്ലി സുൽത്താന്റെ നിലയിലുള്ള ഭരണമാണു ഉണ്ടായതു്. പല ശല്യങ്ങളും നിറഞ്ഞൊരു കാലമായിരുന്നു അതു്. മംഗോളിയരുടെ ആക്രമണം, ഇന്ത്യക്കകത്തു് ഗവർണ്ണർമാരുടെ ലഹള-ഇങ്ങനെ രണ്ടു വഴിക്കാണു് വിഷമം നേരിട്ടതു്. സ്വ

അതിർത്തിരക്ഷ

ന്തം പുത്രനെ അതിർത്തിസംരക്ഷണത്തിനു നിയോഗിച്ചു; സൈന്യശക്തിയും വർദ്ധിപ്പിച്ചു. പക്ഷെ, മംഗോളിയരുമായുള്ള യുദ്ധത്തിൽ ആ പുത്രൻ മരിച്ചു. അതിനിടയിൽ തന്റെ കീഴുദ്യോഗസ്ഥനായ ബംഗാൾ ഗവർണ്ണർ ലഹളയുണ്ടാക്കി, ബാൽബൻതന്നെ നേരിട്ടു് സൈന്യത്തെ നയിച്ചു് ലഹളയമർത്തി.

ഉൽകൃഷ്ടതക്ക ഭരണസാമർത്ഥ്യമുണ്ടായിരുന്നു ബാൽബനു്: അക്രമികളുടെ ശല്യം അമർച്ചചെയ്യാനായി ഡെല്ലിക്കു ചുററുമുണ്ടായിരുന്ന കാടുകളെല്ലാം അദ്ദേഹം വെട്ടിത്തെളിയിച്ചു. നീതിപാലനത്തിൽ മുഖംനോട്ടമുണ്ടായിരുന്നില്ല ഈ സുൽത്താനു്. ബന്ധുക്കളായാലും തെററുചെയ്താൽ

നീതിനിഷ്ഠ

ശിക്ഷിക്കുകതന്നെ ചെയ്യും. ഇങ്ങനെ രാജ്യത്തു ക്ഷേമവും സമാധാനവും പുലർത്തിയതുകൊണ്ടാണു് ഇരുപതുകൊല്ലം മന്ത്രിയുടെ നിലയ്ക്കും ഇരുപത്തൊന്നു് കൊല്ലം സുൽത്താന്റെ നിലക്കും അദ്ദേഹത്തിനു ഭരിക്കാൻ സാധിച്ചതു്.

1287-ൽ ബാൽബൻ മരിച്ചു. കേവലം ഒരു അടിമയുടെ നിലയിൽ ചെറിയ പല ഉദ്യോഗങ്ങളിലും ഇരുന്നു് ത

ന്റെ ബുദ്ധിസാമർത്ഥ്യവും സ്വഭാവഗുണവും സ്പഷ്ടമാക്കിയതു കൊണ്ടാണ് ഇദ്ദേഹത്തിന്നു ഇത്രയും ഉയരാൻ കഴിഞ്ഞതു്. ബാൽബനശേഷം അടിമരാജവംശം തകൎന്നു.

---

## 12 അലാവുദീൻ ഖിൽജി

അടിമവംശത്തിന്റെ വാഴ്ചയവസാനിപ്പിച്ചതു് ജലാലുദീൻ എന്നൊരാളാണ്. അദ്ദേഹം സ്ഥാപിച്ച വംശത്തിന്നു ഖിൽജി വംശം എന്നു പേർ. ഇയ്യാന്റെ വാഴ്ചപോലെ മുപ്പതുകൊല്ലമേ ഈ വംശം നിലനിന്നുള്ളു. പക്ഷെ, അതിനിടയിൽ പല സംഭവങ്ങളുമുണ്ടായി. പല പരിഷ്കാരങ്ങളുമുണ്ടായി. അലാവുദീൻ എന്ന രാജാവിന്റെ സാമർത്ഥ്യമാണ് ഈ വംശത്തിന്റെ സ്മരണ നിലനിൎത്തുന്നതു്.

അധികാരം കയ്യിലാക്കാൻവേണ്ടി എന്തു് അഴിമതിയും ചെയ്യാൻ കൂസലില്ലാത്ത സ്വഭാവക്കാരനായിരുന്നു അലാവുദീൻ സുൽത്താൻ ജലാലുദീന്റെ മരുമകനായിരുന്നു ഇദ്ദേഹം. ഒരു സേനാനായകൻ എന്ന നിലയ്ക്കു ദക്ഷിണഖണ്ഡത്തിൽ പല വിക്രമങ്ങളും കാണിച്ചു. വൃദ്ധനായ അമ്മാമൻ മരുമകന്റെ സാമർത്ഥ്യംകണ്ടു് അയാളെ അനുമോദിക്കാൻചെന്നു. അമ്മാമനും മരുമകനും തമ്മിൽ ഒരു കൂടിക്കാഴ്ച നടന്നു. അതിനിടയിൽ അതാ അലാവുദീന്റെ ഒരു കിഴദ്യോഗസ്ഥൻ ആ വൃദ്ധനെ

വഞ്ചന.

കൊലചെയ്തു. ഇതു് ആരുടെ ഉപദേശപ്രകാരമാണെന്നു പറയേണ്ടതില്ലല്ലോ!

ജലാലുദീൻെറ വധത്തിനുശേഷം അലാവുദീൻ സുൽത്താനായി. ഏതാനും ചില പ്രഭുക്കന്മാർ എതിരഭിപ്രായം പുറപ്പെടുവിച്ചു. അവരെ അലാവുദീൻ പണംകൊടുത്തു സ്വാധീനിച്ചു. അങ്ങനെ എതിരാളികളെ സ്വാധീനിച്ചശേഷം അതിൎത്തിരക്ഷയ്ക്കാണ് മുതിൎന്നതു്. മംഗോളിയരെക്കൊണ്ടായിരുന്നു അന്നു വലിയ ശല്യം. ഇന്ത്യയിൽ കടന്നു് കൊള്ളചെയ്യും കൊള്ളിവെച്ചും അവർ വിഷമങ്ങളുണ്ടാക്കിയിരുന്നു. ഒരിക്കൽ അക്രമികൾ ദെല്ലിവരെ തുളച്ചുകയറി. പക്ഷെ, അലാവുദീൻ സമൎത്ഥനായിരുന്നു. അതിൎത്തിയിലെ കോട്ടകളെല്ലാം ഭദ്രമായി രക്ഷിച്ചു് മംഗോളിയർ ഇന്ത്യ കീഴടക്കാതെ നോക്കാൻ അദ്ദേഹത്തിനു സാധിച്ചു.

മംഗോളിയരെ അമൎത്തി.

ഇങ്ങനെ, അകത്തും പുറത്തും തനിക്കുണ്ടായിരുന്ന ശല്യങ്ങൾ ഒതുക്കിയശേഷം അലാവുദീൻ രാജ്യം കീഴടക്കാനാണ് മുതിൎന്നതു്. ഗുജറാത്ത്, രന്തംബർ എന്നീ സ്ഥലങ്ങളെല്ലാം അദ്ദേഹം ആക്രമിച്ചു. എന്നാൽ ഇതിനേക്കാളൊക്കെ പ്രധാനമാണ് സുൽത്താൻെറ മീവാർ ആക്രമണം. മീവാറിലെ റാണിയായ ഭീമസിംഹൻെറ പത്നി ഒരു സുന്ദരീരത്നമായിരുന്നു. ഈ സൗന്ദൎയ്യമാണ് അലാവുദീനെ കൂടുതൽ ആകൎഷിച്ചതു്! പത്മിനിയെ നേരിട്ടുകാണാൻ പററില്ലെങ്കിൽ ഒരു കണ്ണാടിയിലെങ്കിലും കാട്ടിക്കൊടുത്താൽ മതിയെന്നു് ആ പടുവങ്കൻ പറഞ്ഞുവത്രേ! അതിനു പല തന്ത്രങ്ങളും അയാൾ പ്രയോഗിച്ചുനോക്കി. പക്ഷെ, രജപുത്രരുടെ സ്വഭാവം നിങ്ങൾക്കറിയാമല്ലോ! അവർ ഒരു തരത്തിലും കീഴടങ്ങിയില്ല. പടയാളികൾ യുദ്ധംചെയ്തു മരിച്ചു പത്മിനിയും കൂട്ടരും തീയിൽചാടി ആത്മഹത്യയും ചെയ്തു. അങ്ങനെ ചിററൂർ

ചിററൂർ ആക്രമണം.

കോട്ട കീഴടക്കിയെങ്കിലും അലാവുദ്ദീൻ കൊതിച്ച പത്മിനി റാണിയുടെ ചാരം മാത്രമേ അവിടന്നു കിട്ടിയുള്ളു.

**സാമ്രാജ്യം വലുതാക്കൽ.**

ദക്ഷിണഖണ്ഡത്തിൽ നടത്തിയ വിക്രമങ്ങളാണു് ഇനി കാണാൻ പോകുന്നതു്. ഉത്തരേന്ത്യയിലെ ഒരു രാജാവു ഡക്കാൻ ആക്രമിക്കുകയെന്നതു് അത്ര എളുപ്പമല്ല. വിന്ധ്യൻ പർവ്വതം വലിയൊരു തടസ്സമാണു്. പക്ഷെ, അലാവുദ്ദീൻ അതൊന്നും ഗൌനിച്ചില്ല. മാലിക്‌കാഫർ എന്ന സേനാനായകനെയാണു് അങ്ങോട്ടു വിട്ടതു്. ദേവഗിരി, തെലിങ്കണം, ഹൊയ്‌സളരാജ്യം, പാണ്ഡ്യരാജ്യം, ചോളരാജ്യം എന്നിവയെല്ലാം അയാൾ ആക്രമിച്ചു. അവിടത്തെ രാജാക്കന്മാരെല്ലാം അലാവുദ്ദീന്റെ മേൽക്കോയ്മ മാനിക്കാൻ സമ്മതിച്ചു. ശ്രീരംഗം, രാമേശ്വരം എന്നിവിടങ്ങളിലെ ക്ഷേത്രങ്ങളും മാലിക്‌കാഫർ കൊള്ളയടിച്ചു. ദക്ഷിണേന്ത്യയിൽ ഒട്ടധികം സ്ഥലം അലാവുദ്ദീനു് അധീനമായി. അദ്ദേഹത്തിന്റെ സാമ്രാജ്യം വടക്കു് മുൾട്ടാൻ, ലാഹോർ, ദെല്ലി എന്നീ സ്ഥലങ്ങൾ മുതൽ തെക്കോട്ടു ദ്വാരസമുദ്രം വരേയും നീണ്ടു

**ഭരണം**

പരുക്കൻ സമ്പ്രദായക്കാരനായ ഈ സുൽത്താൻ എങ്ങനെയാണു് രാജ്യം ഭരിച്ചതു്? നാട്ടുവാഴികളെ പിഴിയാൻ ഒട്ടും മടിച്ചില്ല. അതിൽ ഹിന്ദുവെന്നോ മുസ്‌ലിമെന്നോ നോട്ടമുണ്ടായില്ല. നാട്ടുവാഴികൾ അന്യോന്യം സന്ദർശിക്കണമെങ്കിൽപ്പോലും സുൽത്താന്റെ സമ്മതം വേണം. അവർ സംഘടിച്ചു് തന്നോടു് എതിർക്കാതിരിക്കാൻ ചെയ്ത മുൻകരുതലാണിതു്. ഹിന്ദുക്കളെ പല നികുതികളും ചുമത്തി വിഷമിപ്പിച്ചു.

നല്ലൊരു സൈന്യം അലാവുദ്ദീൻ തയ്യാറാക്കി. അത്യാവശ്യമുള്ള എല്ലാ സാധനങ്ങളുടേയും വില ക്ലിപ്തമാക്കി. രാ

ജ്യത്തു് ഭക്ഷണക്ഷാമം വരാതിരിക്കാനുള്ള എല്ലാ മുൻകരുതലുകളും ചെയ്തു. മദ്യനിരോധനംപോലും അദ്ദേഹത്തിനു ഭംഗിയായി നടത്താൻ കഴിഞ്ഞുവത്രേ!

തികഞ്ഞ ഒരു മുസൽമാനായിരുന്നു അലാവുദീൻ. പക്ഷേ, മുല്ലമാർ ഭരണത്തിൽ കൈകടത്തുന്നതു സുൽത്താനു സമ്മതമല്ലായിരുന്നു. പാവപ്പെട്ടവരുടെ കാര്യത്തിൽ

സ്വഭാവം

അദ്ദേഹത്തിനു താൽപര്യമുണ്ടായിരുന്നു. ഹിന്ദുക്കളെ മർദ്ദിക്കാതിരുന്നെങ്കിൽ ഈ ചക്രവർത്തിക്കും ഇന്ത്യാചരിത്രത്തിൽ വളരെ നല്ലപേർ സമ്പാദിക്കാമായിരുന്നു. അദ്ദേഹത്തിന്റെ മരണശേഷം ഖിൽജിസാമ്രാജ്യം ക്ഷയിച്ചു.

---

## 13. മുഹമ്മദ്ബിൻതുഗ്ലക്കു്

അലാവുദീൻ ഖിൽജിയുടെ മരണത്തിനുശേഷം ജനങ്ങൾ ഗയാസുദീൻ തുഗ്ലക്കു് എന്നൊരാളെ സുൽത്താനാക്കി. ഇങ്ങനെ ഖിൽജിവംശത്തിന്റെ സ്ഥാനത്തു് തുഗ്ലക്കുവംശം ഭരണം കയ്യേറി. ഈ ഗയാസുദീന്റെ പുത്രനാണു് മുഹമ്മദ്ബിൻ തുഗ്ലക്കു്.

അലാവുദീനെപ്പോലെതന്നെ ചതിപ്രയോഗംകൊണ്ടാണു് മുഹമ്മദ് സുൽത്താനായതു്. അച്ഛനെ സ്വീകരിക്കാൻ മുഹമ്മദ് ഒരു പ്രത്യേകസ്ഥലം ഏർപ്പാടു

ചതി.

ചെയ്തു. ഗയാസുദീൻ പുത്രന്റെ ക്ഷണമനുസരിച്ചു് അവിടെ എത്തി. പൊടുന്നനെ കെട്ടിടം ഇടിഞ്ഞുവീണു. ഗയാസുദീൻ അവിടെ കിടന്നു മരിക്കുകയും ചെയ്തു.

ഇങ്ങനെ മുഹമ്മദ്ബിൻ തുഗ്ലക്ക് ദെല്ലി സുൽത്താനായി. വളരെ ബുദ്ധിമാനായിരുന്നു മുഹമ്മദ്. അദ്ദേഹത്തിന്റെ ഭരണകാലത്തുണ്ടായ രണ്ടുമൂന്നു പരിഷ്ക്കാരങ്ങളിൽ ഈ ബുദ്ധിശക്തി നമുക്കു കാണാം. തലസ്ഥാനം മാററലായിരുന്നു ഇതിൽ പ്രധാനം. തലസ്ഥാനം രാജ്യത്തിന്റെ മദ്ധ്യത്തിലാക്കണമെന്നു മുഹമ്മദ് നിശ്ചയിച്ചു. എല്ലായിടത്തും കണ്ണെത്തിയാൽ ലഹളകൾ ഉണ്ടാവില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ വാദം. അതു ശരിയായിരുന്നുതാനും. ദെല്ലിയിൽനിന്നു് ദേവഗിരിയിലേക്കു് തലസ്ഥാനം മാററിയാൽ ലഹളകൾ അമർച്ചചെയ്യാൻ എളുപ്പമുണ്ടെന്നു കണ്ടു ഉടനെ അതിനു കല്പനയും കൊടുത്തു. പക്ഷേ ഗവർമ്മേണ്ടു മാത്രമല്ല, ദെല്ലിയിലെ പ്രജകളും അങ്ങോട്ടു പോയേ കഴിയൂ എന്നു കല്പനയായി. എന്തൊരു അനാവശ്യമാണെന്നാലോചിക്കുക! എന്നിട്ടോ? ആളുകളൊക്കെ അങ്ങോട്ടു കെട്ടുകെട്ടി. പലരും വഴിക്കുവെച്ചുതന്നെ മരിച്ചു. ശേഷമുള്ളവർ ഒരുവിധത്തിൽ ഞെരുങ്ങി അവിടെ എത്തിച്ചേർന്നു.

തലസ്ഥാനം മാററൽ

ഖജനാവിൽ പണമില്ലാതെ വന്നപ്പോൾ സ്വീകരിച്ച നയമാണു് ഇനിയൊന്നു്. പണത്തിനു ബുദ്ധിമുട്ടു വന്നപ്പോൾ ഭൂനികുതി വർദ്ധിപ്പിച്ചു. ജനങ്ങൾ നികുതി കൊടുത്തില്ല. അപ്പോൾ ഒരു യുക്തിതോന്നി. വിലകുറഞ്ഞ നാണയങ്ങളങ്ങനെ അടിച്ചുവിടാൻ തുടങ്ങി. ഈ തക്കത്തിൽ മററുള്ളവർ കള്ളനാണയങ്ങളിറക്കാൻ മുതിർന്നു. സുൽത്താൻ വിഷമിച്ചു. പുതിയ നാണയങ്ങൾ പിൻവലിച്ചു. എന്നിട്ടോ? നികുതി കൊടുക്കാത്തവരെ വേട്ടയാടി; അവരുടെ വിളവുകൾ നശിപ്പിക്കുകയുംചെയ്തു. പാവപ്പെട്ട കൃഷിക്കാരൊക്കെ കാട്ടിൽ ചെന്നു അഭയം പ്രാപിച്ചു. നാണയം പരിഷ്കരിച്ചപ്പോഴുണ്ടായ തോൽവികൊണ്ടു കോപിച്ചിട്ടാണു് ഇതൊക്കെ ചെയ്തതു്. പക്ഷേ

നാണയപരിഷ്കരണം

ജനങ്ങൾ നാടുവിട്ടോടിത്തുടങ്ങിയപ്പോൾ സുൽത്താനു പശ്ചാത്താപം തോന്നി.

തന്റെ കോപത്തിന്നിരയായ ജനങ്ങളെ ആശ്വസിപ്പിക്കാനാണ് മുഹമ്മദ പിന്നെ ശ്രമിച്ചതു്. പൊതുമരാമത്തുകൾ ഏർപ്പെടുത്തി; കൃഷിക്കാർക്ക് പണം കടംകൊടുത്തു. പക്ഷേ, ഇതൊന്നും വേണ്ടസമയത്തു തോന്നിയില്ല.

സുൽത്താനു പററിയ മറെറാരു അമളി പറയാം. ഹിമാലയത്തിന്റെ അടിവാരത്തിലുണ്ടായ ലഹളകൾ അമർച്ച ചെയ്യാനായി വലിയൊരു സൈന്യത്തെ അയച്ചു. ലഹളയമർത്തി; പക്ഷേ, ആ സൈന്യം മുഴുവൻ നശിച്ചുപോയി.

സുൽത്താന്റെ ഈ പ്രവൃത്തികളോരോന്നും കണ്ടപ്പോൾ എന്താണ് നിങ്ങൾക്കു തോന്നിയതു്? തലസ്ഥാനം ദേവഗിരിയിലേക്കു മാററിയതു് നല്ലൊരു നയമായിരുന്നില്ലേ? ബുദ്ധിയുള്ള ആക്കും തോന്നാവുന്നതാണ് അതു്. പക്ഷേ, നാട്ടുകാരെ എന്തിനു നട്ടംതിരിച്ചു. രാജ്യത്തു് പണമില്ലാതെ വരുമ്പോൾ നികുതി വദ്ധിപ്പിക്കുക പതിവല്ലേ? വിലകുറഞ്ഞ നാണയങ്ങൾ അടിച്ചിറക്കലും പതിവല്ലേ? ബുദ്ധിയുള്ള ഭരണകത്താക്കൾ ഇന്നു സാധാരണ ചെയ്യുന്ന കാര്യങ്ങളാണ് ഇതൊക്കെ. പക്ഷേ, ജനങ്ങൾ എതിരായാൽ ആ പരിഷ്കാരങ്ങളൊന്നും നടപ്പാക്കാൻ എളുപ്പമല്ല. സുൽത്താന്റെ ബുദ്ധിസാമത്ഥ്യം മനസ്സിലാക്കാൻ ത്രാണിയുള്ള പ്രജകൾ അന്നു കുറവായിരുന്നു. മാത്രമല്ലാ, നീതിയും ന്യായവും പാലിയ്ക്കാൻ ആഗ്രഹിക്കുന്നതുകൊണ്ടു് വലിയവർ പലരും സുൽത്താന്റെ വിരോധികളായി. ഹിന്ദുക്കൾക്കു ഉദ്യോഗം കൊടുത്തതു മുഹമ്മദീയർക്കു രസിച്ചില്ല. പ്രഭുക്കളായാലും കുററം ചെയ്താൽ ശിക്ഷിക്കും. അതുകൊണ്ടും വിരോധികളുണ്ടായി.

പരാജയ കാരണങ്ങൾ

ഇങ്ങനെ നല്ല കാര്യങ്ങൾ നടത്താൻ ജനങ്ങളുടെ സഹായം ലഭിക്കാതെപോയി. സുൽത്താന്റെ പ്രവൃത്തികളെല്ലാം ജനങ്ങൾ ദുർവ്യാഖ്യാനംചെയ്തു. എല്ലായിടത്തും ലഹള മുഴുത്തു. ബംഗാൾ, മാൾവ, ഗുജറാത്ത്, ഡെക്കാൻ എന്നീ സ്ഥലങ്ങളിലെല്ലാം ശല്യങ്ങളുണ്ടായി. വിസ്തൃതമായ മുഹമ്മദീയ സാമ്രാജ്യത്തിന്റെ പല ഭാഗങ്ങളും ചിതറിത്തിരിഞ്ഞു. ഇങ്ങനെ അവസാനകാലത്ത് യാതൊരു സമാധാനവുമില്ലാതെയാണ് മുഹമ്മദ് തുഗ്ലക്ക് മരിച്ചത്.

---

## 14. വിജയനഗരസാമ്രാജ്യം

ഉത്തരേന്ത്യയിൽ മുഹമ്മദീയസാമ്രാജ്യങ്ങൾ പലതും പൊങ്ങിത്താഴ്ന്നുപോയതാണല്ലോ നിങ്ങൾ ഇതുവരെ കണ്ടത്! ഇതിനിടയിൽ ചിലർ തെക്കെ ഇന്ത്യയിലേയ്ക്കു കടന്ന് ചില വിക്രമങ്ങൾ കാട്ടി. അലാവുദീൻ ഖിൽജിയുടെ സേനാനായകനായ മാലിക്‌കാഫർ ദക്ഷിണേന്ത്യയിൽ പലേടത്തും കൊള്ള നടത്തി; ക്ഷേത്രങ്ങൾ നശിപ്പിക്കുകയും ചെയ്തു.

**വിജയനഗരോദയം**

ഈ കൊള്ളരുതായ്മയ്ക്കു മുഹമ്മദീയ രാജാക്കന്മാരേയോ മുഹമ്മദീയസമുദായത്തേയോ കുറ്റപ്പെടുത്തീട്ടാവശ്യമില്ല. പട്ടാളക്കാർ പലപ്പോഴും കാണിക്കാറുള്ള അഴിമതികളാണ് ഇതൊക്കെ. മുഹമ്മദ് തുഗ്ലക്കിന്റെ കാലത്തും ഇതുപോലുള്ള ചില സംഭവങ്ങളുണ്ടായി. മുഹമ്മദ് ഹിന്ദുക്കളോടും മുഹമ്മദീയരോടും തുല്യനിലയ്ക്കു പെരുമാറിയിട്ടും ജനങ്ങൾക്കു സ്വൈരം ലഭിക്കാൻ പ്രയാസം കണ്ടു. ഇങ്ങനെ ഹിന്ദുക്കൾ യോജിച്ചു നിന്നില്ലെങ്കിൽ തങ്ങളുടെ സംസ്കാരം നശിച്ചുപോകുമെന്ന് ഒരു അഭിപ്രായം ദക്ഷിണേന്ത്യയിൽ പലർക്കുമുണ്ടായി. അതിന്റെ ഫലമായിട്ടാണ് വിജയനഗരം ഉണ്ടായത്.

ക്രിസ്താബ്ദം 1336-ൽ ഹരിഹരൻ, ബുക്കൻ എന്നീ സഹോദരന്മാർ തുംഗഭദ്രാനദിയുടെ വക്കത്തു് ചെറിയൊരു രാജ്യം സ്ഥാപിച്ചു. ഇവർ നല്ല ഉത്സാഹികളാണെന്നു കണ്ടപ്പോൾ ജനങ്ങൾക്കു സന്തോഷമായി. മുഹമ്മദീയരുടെ മർദ്ദനത്തിൽനിന്നു രക്ഷിയ്ക്കാൻ ഇവരെക്കൊണ്ടു സാധിക്കുമെന്നായി ജനങ്ങളുടെ വിശ്വാസം. ഈ കാരണംകൊണ്ടാണു് വിജയനഗരം ദക്ഷിണേന്ത്യയിൽ വലിയ പദവിയിലെത്തിയതു്.

## കൃഷ്ണദേവരായൻ

വിജയനഗരം ഭരിച്ചവരിൽ ഏററവും യോഗ്യനാണു് കൃഷ്ണദേവരായൻ. കിഴക്കൻ പ്രദേശങ്ങളൊക്കെ അദ്ദേഹം കീഴടക്കി. അന്നു് വിജയനഗരത്തോടു് മത്സരിക്കാൻ പോന്നൊരു രാജ്യം ബീജപുരമായിരുന്നു. എന്നാൽ കൃഷ്ണദേവരായൻ ബീജപുരം സുൽത്താനെ തോല്പിച്ചു് റെയ്ച്ചൂർ കോട്ട കീഴടക്കി ഈ വിജയം കൃഷ്ണദേവനെ വളരെ പ്രഖ്യാതനാക്കി. മുഹമ്മദീയർക്കു വലിയ അപമാനവുമായി.

കൃഷ്ണദേവരായന്റെ പേരിൽ വിജയനഗരം വളരെ വലുതായി. ഇന്നത്തെ മദ്രാസ് സംസ്ഥാനം, മൈസൂർ, തിരുവിതാംകൂർ-കൊച്ചി എന്നിവയെല്ലാം ഉൾപ്പെട്ടതായിരുന്നു കൃഷ്ണദേവരായന്റെ സാമ്രാജ്യം. എന്നാൽ രാജ്യം വിപുലമാക്കുക മാത്രമല്ല ചെയ്തുള്ളു.

**അഭിവൃദ്ധി**

സംസ്കൃതവും തെലുങ്കും ഒരുപോലെ അഭിവൃദ്ധി പ്രാപിച്ച കാലമാണതു്. എട്ടു കവിശ്രേഷ്ഠന്മാർ കൃഷ്ണദേവന്റെ സദസ്യരായിരുന്നു. 'അഷ്ടദിഗ്ഗജങ്ങൾ' എന്നത്രേ അവരെ വിളിച്ചിരുന്നതു്. ചക്രവർത്തിയും നല്ലൊരു കവിയായിരുന്നു. 'ആന്ധ്രഭോജൻ' എന്നത്രേ അദ്ദേഹത്തെ വിളിക്കാറുള്ളതു്. അനേകം ക്ഷേത്രങ്ങൾ അദ്ദേഹം പണിയിച്ചു. 1529-ൽ കൃഷ്ണദേവൻ മരിക്കുമ്പോൾ വിജയനഗരം വലിയൊരു പദവിയിൽ എത്തിയിരുന്നു.




വിജയനഗരസാമ്രാജ്യം

[കുത്തിട്ടുകാണിച്ചിരിക്കുന്നതു മുഹമ്മദീയ രാജ്യങ്ങളാണു്]

വിജയനഗരചക്രവൎത്തിമാരുടെ ഭരണത്തെപ്പററിയും രണ്ടു വാക്കു പറയാം. സാമ്രാജ്യത്തെ സംസ്ഥാനങ്ങളായി തിരിച്ചു് സംസ്ഥാനംതോറും ഗവൎണ്ണർമാരെ നിയമിച്ചു. ഇവർ കൊല്ലത്താൽ കൊടുക്കേണ്ട സംഖ്യ തിട്ടപ്പെടുത്തിയിരുന്നു.

**ഭരണരീതി**

യുദ്ധകാലത്തു് സൈന്യത്തേയും കൊടുക്കണമെന്നായിരുന്നു നിശ്ചയം. അപൂൎവ്വം ചില ക്രൂരശിക്ഷകൾ അക്കാലത്തു നടപ്പുണ്ടായിരുന്നുവത്രേ. നല്ല കെട്ടിടങ്ങൾ, ഒന്നാന്തരം കൊത്തുപണി എന്നിവ അക്കാലത്തെ നേട്ടങ്ങളാണു്. കച്ചവടത്തിലും ഇതുപോലെതന്നെ അഭിവൃദ്ധിയുണ്ടായി. പോൎച്ചുഗീസ്സുകാരുമായി ബന്ധം പുലൎത്തി ഈ ചക്രവൎത്തിമാർ. അവരുടെ സഹായം കച്ചവടത്തിൽ മാത്രമല്ലാ യുദ്ധങ്ങളിലും ധാരാളം സിദ്ധിച്ചിരുന്നു.

## വിജയനഗരത്തിന്റെ അധഃപതനം

കൃഷ്ണദേവരായന്റെ കാലശേഷം വിജയനഗരസാമ്രാജ്യം ഇഞ്ചിഞ്ചായി മരിച്ചുതുടങ്ങി. സദാശിവരായൻ എന്ന രാജാവിന്റെ കാലത്താണു് രാജ്യം തകർന്നതു്. അദ്ദേഹത്തിന്റെ മന്ത്രിയായ രാമരായൻ മുഹമ്മദീയരെ തമ്മിൽ തെററിക്കാൻ ശ്രമിച്ചു. അഹമ്മദ്നഗരവുമായി ഒരു യുദ്ധത്തിലേർപ്പെട്ടു അയാൾ. എന്നിട്ടോ? മുഹമ്മദീയരുടെ പള്ളികൾ നശിപ്പിച്ചു; മുഹമ്മദീയസ്ത്രീകളെ അവമാനിച്ചു; കൊററാനെപ്പോലും ധിക്കരിച്ചു. ഇതുയുമായപ്പോൾ ഡക്കാനിലെ ഡക്കാനിലെ മുഹമ്മദീയ രാജ്യാക്കന്മാർ യോജിച്ചു. തളിക്കോട്ട എന്ന സ്ഥലത്തുവെച്ചു ചരിത്രപ്രസിദ്ധമായ ഹിന്ദു-മുസ്ലീം യുദ്ധം നടന്നു. ഈ യുദ്ധത്തിൽ രാമരായൻ ജയിക്കുമെന്നുതന്നെ കരുതി. അപ്പോഴേയ്ക്കും ഒരു ആന അയാളുടെ നേരെ പാഞ്ഞു. രാമരായനു രക്ഷപ്പെടാൻ കഴിഞ്ഞില്ല; അതിനകം മുഹമ്മദീയർ തടവിലിട്ടു. താമസംവിനാ കഴുത്തും വീശി. ഹിന്ദുപ്പടയാളികൾ ഇതുകേട്ടപ്പോൾ പിന്തിരിഞ്ഞോടിക്കളഞ്ഞു. മുഹമ്മദീയർ നഗരത്തിനകത്തു കടന്നു് കൊള്ളയും കൊലയും നടത്തി. രാമരായൻ ചെയ്തതിനു പകപോക്കലായിരുന്നു അതു്. കൊള്ളരുതാത്തവർ വരുത്തിവെയ്ക്കുന്ന അനത്ഥങ്ങൾ നോക്കുക. വലിയൊരു സാമ്രാജ്യം തകർന്നു തരിപ്പണമാകൽ എത്ര വേഗത്തിൽ കഴിഞ്ഞു!

രാമരായന്റെ അഴിമതികൾ

തളിക്കോട്ട യുദ്ധം

---

## 15 ബേബർ

ദെല്ലീ സുൽത്താന്മാരുടെ പ്രാബല്യം ക്ഷയിച്ചതു നിങ്ങൾ കണ്ടു. ഇന്ത്യയിൽ വാളെടുത്തവരെല്ലാം വെളിച്ചപ്പാടന്മാരായി. മിടുക്കുള്ള ഒരു വിദേശിയന് ഇതിലധികം എന്തുവേണം? ഇതിനുമുമ്പ് പലപ്പോഴും ഉണ്ടായ സംഭവങ്ങൾതന്നെ ഇതാ ആവത്തിയ്ക്കാൻ പോകയാണ്.

മംഗോൾ വംശത്തിൽ ഈ കാലത്ത് സമത്ഥനായ ഒരു ബാലൻ ജനിച്ചു. ഫർഗാന എന്ന ചെറിയ രാജ്യം ഭരിച്ചിരുന്ന മുഹമ്മദീയരാജാവിൻെറ മകനായിരുന്നു കുട്ടി. ഇന്ത്യയിൽ മുഗൾസാമ്രാജ്യം സ്ഥാപിച്ച ബേബറാണ് ഈ കുമാരൻ.

ബേബർക്ക് പന്ത്രണ്ടു വയസ്സുള്ളപ്പോഴാണ് പിതാവു മരിച്ചത്. തൻെറ അവകാശം സാധിച്ചു കിട്ടുവാൻ അദ്ദേഹം വളരെ ശ്രമിച്ചുനോക്കി. പക്ഷെ, ഒരു മെച്ചവുമുണ്ടായില്ല. ഇതുകൊണ്ടു നിരാശപ്പെടാതെ അദ്ദേഹം കാബൂളിലേയ്ക്കു ചെന്നു. സ്വന്തം പരിശ്രമംകൊണ്ടു കാബൂൾ കീഴടക്കി ഭംഗിയായി ഭരണവും തുടങ്ങി.

കാബൂൾ കരസ്ഥമാക്കി

ബേബർ പിന്നെ ഇന്ത്യയിലേയ്ക്കാണ് കടന്നത്. ജെലം നദിക്കപ്പുറത്തുള്ള രാജ്യങ്ങൾ അദ്ദേഹം പിടിച്ചു. കൊള്ളയോ, മതഭ്രാന്തോ അദ്ദേഹത്തെ തീണ്ടിയില്ല. ആരേയും ശല്യപ്പെടുത്താതെ തന്നെ ബേബർ ഈ യുദ്ധത്തിൽ തൻെറ കാര്യം നേടി.

ഇന്ത്യയിലേയ്ക്ക് അതുകൊണ്ട്,

ഇന്ത്യയിൽ എന്തായിരുന്നു അന്നത്തെ നില? മുസൽമാന്മാർ പരസ്പരം കലഹിക്കുകയും ഹിന്ദുക്കളോടു മല്ലടിക്കുകയും

ചെയ്തിരുന്നു. ഇബ്രാഹിം ലോഡിയാണ് ദെല്ലി ഭരിച്ചിരുന്ന തു്. ഗവർണ്ണർമാർ പലരും ഇയാളുടെ വിരോധികളായിരുന്നു. സാമ്രാജ്യം സ്ഥാപിക്കാൻ ആഗ്രഹമുള്ള ഒരു യുദ്ധനിപുണനു് ഇതിലധം പററിയ ചുററുപാടുകളുണ്ടോ? പോരെങ്കിൽ അതാ പഞ്ചാബു് ഗവർണ്ണറായ ദൌലത്തുഖാൻ ഇബ്രാഹിമിന്നെതിരായി ബേബറെ ഇന്ത്യയിലേയ്ക്കു ക്ഷണിക്കുകയും ചെയ്യുന്നു.

ഇന്ത്യയിലെ സ്ഥിതി

ബേബർ തൻെറ സൈന്യത്തെ കിഴക്കോട്ടു നയിച്ചു. 1526-ൽ "പാനിപ്പററ്" എന്ന സ്ഥലത്തു വെച്ചു മുഗൾ സൈന്യവും ലോഡിസൈന്യവും തമ്മിൽ പൊരുതി. ബേബർ ജയിച്ചു. ദെല്ലി അധീനമാക്കി. ഇങ്ങനെ പാനിപ്പററ് യുദ്ധം മുഗൾ സാമ്രാജ്യത്തിൻെറ അടിക്കല്ലിട്ടു.

പാനിപ്പററ്

ബേബർ മടങ്ങാനുള്ള ഭാവം കാണാഞ്ഞതിനാൽ രജപുത്രന്മാർ യുദ്ധത്തിനൊരുങ്ങി. മീവാർ റാണയായ സംഗ്രാമസിംഹൻെറ നേതൃത്വത്തിൽ 'സിക്രി' എന്ന സ്ഥലത്തുവെച്ചു് അവർ മുഗൾസേനയോടെതിർത്തു. പക്ഷെ, ഇവിടേയും ബേബർ ജയിച്ചു. ഇതോടെ പ്രതിബന്ധങ്ങൾ നീങ്ങി.

സിക്രിയുദ്ധം

മഹാശനായ ബേബർക്കു അധികം ജീവിച്ചിരിക്കുവാൻ കഴിഞ്ഞില്ല. പുത്രനായ ഹുമയൂണിനു് രോഗം പിടിപെട്ടു. സ്വന്തം ജീവനെ ബലിയപ്പിക്കാമെന്നു ബേബർ പ്രാത്ഥിച്ചു. അതിൻെറ ഫലമോ എന്തോ, അദ്ദേഹത്തിൻെറ ആരോഗ്യം ക്ഷയിച്ചു. നാല്പത്തെട്ടാമത്തെ വയസ്സിൽ അദ്ദേഹം മരിച്ചു.

മരണം



## 16 ഹുമയൂണും ഷേർഷായും

ബാബറുടെ മൂത്തമകനായ ഹുമയൂണാണ് പിന്നീടു മുഗൾ ചക്രവർത്തിയായതു്. അച്ഛനെപ്പോലെ പരിശ്രമിക്കാനുള്ള കഴിവു് അദ്ദേഹത്തിനുണ്ടായിരുന്നില്ല. പക്ഷെ,

സ്വഭാവം

മുഗളരുടെ കുടുംബത്തിൽ പിന്നീടു ജനിച്ച പലരിലും കണ്ട അനുസരണക്കുറവു് അദ്ദേഹത്തെ തീണ്ടുകപോലും ചെയ്തിട്ടില്ല.

ഹുമയൂൺ ഭരണം കയ്യേററ ഉടനെതന്നെ കാബൂളും കാൻഡഹാറും സഹോദരനായ കംറാനു വിട്ടുകൊടുത്തു. ലോഡി രാജാവിനെ തോല്പിച്ചു. ബഹദൂർഷായെ തോല്പിച്ചു. ഗുജറാത്തും അദ്ദേഹം അധീനമാക്കി. പക്ഷെ, ശത്രു

നേരിട്ട വിഷമങ്ങൾ

വിനെ നിശ്ശേഷം തോല്പിക്കുന്നതിനുമുമ്പേ വിശ്രമവും വിനോദവുമായി കഴിച്ചുകൂട്ടിയതിനാലാണ് വിഷമം നേരിട്ടതു്. ബഹദൂർഷാ വീണ്ടും യുദ്ധത്തിനൊരുങ്ങി. ഇതിനിടയിൽ സ്വന്തം സഹോദരനായ അസ്കാരിയും ലഹളയുണ്ടാക്കി. ബീഹാറിലെ അഫ്ഘാൻ രാജാവായ ഷേർഖാൻ ഈ തക്കത്തിൽ ദെല്ലി ആക്രമിക്കാനുംകൂടി ഒരുമ്പെട്ടപ്പോൾ ഹുമയൂൺ കുഴപ്പത്തിലായി. സഹോദരനെ അമർത്തി അദ്ദേഹം ഷേർഖാന്റെ നേരെ തിരിഞ്ഞു. പക്ഷെ, അയാൾ പിന്തിരിച്ചതുകണ്ടു സമാധാനിച്ചു ഹുമയൂൺ. ഷേർഖാനാകട്ടെ തന്റെ സൈന്യത്തെ പുനസ്സംഘടിപ്പിച്ചു വീണ്ടും എതിർത്തു. ഗത്യന്തരമില്ലാതായപ്പോൾ ബീഹാറും, ബംഗാളും വിട്ടുകൊടുത്തു. ഷേർഖാനുമായി സന്ധിചെയ്തു ചക്രവർത്തി.

മുഗൾചക്രവർത്തിയുടെ ദുർബ്ബലത ഷേർഖാനെ പ്രോത്സാഹിപ്പിച്ചു. അയാൾ വീണ്ടും യുദ്ധത്തിനു ചെന്നു. ഇതു്

തോൽവി.

ഹുമയൂൺ പ്രതീക്ഷിക്കാത്തതായിരുന്നു. സൈന്യം ശേഖരിക്കാൻ ചെയ്ത ശ്രമമൊക്കെ പാഴായി. ചക്രവർത്തി രാജ്യംവിട്ടു പേഴ്സ്യയിലേക്കോടി. ഈ ഓട്ടത്തിന്നിടയിലാണ് രജപുത്താനയിൽ വെച്ച് ഹുമയൂണിൻെറ പത്നി ആക്ബറെ പ്രസവിച്ചതു്.

ഷെർഷാ

ഹുമയൂണിനെ തോല്പിച്ച ഷെർഖാൻ "ഷെർഷാ" എന്ന സ്ഥാനപ്പേർ സ്വീകരിച്ചു ചക്രവർത്തിയായി. ഇദ്ദേഹത്തിൻെറ വംശത്തിന്നു 'സൂരവംശം' എന്നാണ് പേർ. ഗ്വാളിയോർ, മാർവാർ, എന്നീ സ്ഥലങ്ങളൊക്കെ കീഴടക്കി ഷെർഷാ അഞ്ചുകൊല്ലം ഭംഗിയായി ഭരിച്ചു

ഭരണപരിഷ്കാരങ്ങൾ

ഭരണപരിഷ്കാരങ്ങളാണ് ഷെർഷായെ പ്രസിദ്ധനാക്കിയതു്. ആക്ബർ ചക്രവർത്തിക്കുപോലും ഈ പരിഷ്കാരങ്ങൾ അനുകരിക്കാൻ തോന്നി. ബംഗാളിൽനിന്നു വടക്കുപടിഞ്ഞാറൻ അതിർത്തിവരെ നീണ്ട ഒരു റോഡു്, എഴുത്തുകൾ എത്തിക്കാൻ ഒരു തപാൽ സമ്പ്രദായം എന്നിവ അദ്ദേഹം ഏർപ്പെടുത്തി. നിലങ്ങൾ അളന്നു തിട്ടപ്പെടുത്തി ഭൂനികുതി ക്ലിപ്തമാക്കി. കർഷകരെ കബളിപ്പിച്ചു കൂടുതൽ നികുതി വസൂലാക്കുന്ന ഉദ്യോഗസ്ഥന്മാരെ കഠിനമായി ശിക്ഷിച്ചു. കുതിരകളെ ചൂടുവെച്ച് അടയാളപ്പെടുത്തി. കളവു നടക്കാതിരിക്കാൻ ചെയ്ത ഉപായമാണ് ഇതു്. അക്കാലത്തെ സ്ഥിതിക്കു് ഇതൊക്കെ വലിയ ആശ്വാസമായിരുന്നു.

1545-ൽ ഷെർഷാ മരിച്ചു. സൂർവംശം അതോടെ അധഃപതിക്കാൻ തുടങ്ങി. ഈ തക്കത്തിൽ പേഴ്സ്യാരാജാവിൻെറ സഹായത്തോടുകൂടി ഹുമയൂൺ സഹോദരനെ തോല്പിച്ചു.

കാബൂളും കീഴടക്കി അദ്ദേഹം പഞ്ചാബിലേയ്ക്കു കടന്നു. അന്നു ദെല്ലിസുൽത്താനായിരുന്ന സിക്കന്തർ ഷാ ഹുമയൂണിനെ തടഞ്ഞുനോക്കി. പക്ഷെ, ഫലിച്ചില്ല. സിക്കന്തർ തോറേറാടി.

ഹുമയൂണിൻെറ പുരോഗമനം.

ഹുമയൂൺ തനിക്കു നഷ്ടപ്പെട്ട സ്ഥലങ്ങളും വീണ്ടെടുക്കുവാനും ശ്രമം തുടങ്ങി. ദെല്ലിസാമ്രാജ്യത്തിൻെറ ബാധകൾ മുഴുവൻ ഒഴിക്കാൻ സാധിക്കുംമുമ്പേ ഹുമയൂൺ മരിച്ചു. കൊട്ടാരത്തിലെ കോണിപ്പടിയിൽനിന്നു വഴുതി വീണിട്ടാണു് ഇദ്ദേഹം മരിച്ചതു്.

---

## 17 ആക്ബർ

ഹുമയൂൺ മരിക്കുമ്പോൾ പുത്രനായ ആക്ബർക്കു പതിന്നാലേ വയസ്സുള്ളു. പടനായകനായ ബെയ്റാംഖാൻ ആക്ബറെ ചക്രവർത്തിയായി പ്രഖ്യാപനംചെയ്തു. ആക്ബർക്കുവേണ്ടി ബെയ്റാംഖാൻ ഭരണം കയ്യേററു.

അന്നു് മുഗൾസാമ്രാജ്യത്തിൻെറ നിലയെന്തായിരുന്നു? സിക്കന്തർ ഷാ പഞ്ചാബിൽ ലഹളയുണ്ടാക്കിയിരുന്നു. ചുനാർ രാജാവിൻെറ മന്ത്രിയായ ഹെമു മുഗൾഭരണം അട്ടിമറിക്കാനും ഒരുക്കം കൂട്ടിയിരുന്നു. ബെയ്റാംഖാൻ സിക്കന്തറെ അകററുന്ന തക്കത്തിൽ ഹെമു ദെല്ലിയും ആഗ്രയും കീഴടക്കി. പക്ഷെ, ബെയ്റാം അതുകൊണ്ടു കലുങ്ങിയില്ല.

രണ്ടാം പാനിപ്പററ് യുദ്ധം

സിക്കന്തറെ തോല്പിച്ചു് അദ്ദേഹം ഹെമുവിനോടു നേരിട്ടു. പാനിപ്പററ് പോർക്കളത്തിൽ വീണ്ടും മുഗൾസാമ്രാജ്യത്തിൻെറ ഭാഗ്യനക്ഷത്രം ഉദിച്ചു. ഹെമു കൊല്ലപ്പെട്ടു. ദെല്ലിയും ആഗ്ര

യും ആക്ബർക്കു വീണ്ടുകിട്ടി. ഇതിനുശേഷം ഗ്വാളിയോർ, അജ്മീർ, ജൗൺപൂർ എന്നീ സ്ഥലങ്ങളൊക്കെ പിടിച്ചടക്കി.

ഇതിനകം ആക്ബർക്ക് പതിനെട്ടുവയസ്സു തികഞ്ഞു. ബൈയ്റാംഖാൻെറ പക്കൽനിന്നും അദ്ദേഹം ഭരണം കയ്യേററു. ആ പടനായകൻ ഹെമുവിനോടു ദയ കാണിച്ചില്ലെന്നു ഒരു ആക്ഷേപമുണ്ടായിരുന്നു. പക്ഷെ, അതു ആക്ബർ നേരിട്ടു ഭരണം നടിച്ചില്ല. വാൎദ്ധക്യമായതുകൊണ്ട് മെക്കയിലേക്കു പോകണമെന്നു പടനായകനെ ഉപദേശിക്കുകയാണ് ചെയ്തതു്.

രജപുത്രന്മാരെ ഒതുക്കിയല്ലാതെ മുഗൾസാമ്രാജ്യത്തിനു സൈ്വരം ലഭിക്കില്ലെന്നു ആക്ബർ കണ്ടു. ചിറ്റൂർ, രത്നംബർ എന്നീ കോട്ടകളായിരുന്നു ഇവരുടെ രക്ഷാകേന്ദ്രങ്ങൾ. 1576–ൽ ആക്ബർ ചിറ്റൂർ വളഞ്ഞു. മീവാർ റാണയായിരുന്ന ഉദയസിംഹൻ ആത്മരക്ഷാൎത്ഥം അവിടംവിട്ടു ഓടിക്കളഞ്ഞു. പക്ഷേ, പടനായകന്മാരിലൊരാളായ ജയമാൽ നാലുമാസത്തോളം പൊരുതിനിന്നു. അവസാനം, രജപുത്രസൈന്യം മുഴുവൻ ചത്തൊടുങ്ങിട്ടാണ് ആക്ബർക്ക് കോട്ടയ്ക്കുത്തു കടക്കാൻ കഴിഞ്ഞതു്. ഈ പരാജയത്തോടുകൂടി രജപുത്രശക്തി മിക്കവാറും ക്ഷയിച്ചു. അടുത്തകൊല്ലം രത്നംബറും ആക്ബറധീനമായി.

ആക്രമണങ്ങൾ
1 ചിറ്റൂർ

ഇങ്ങനെ രജപുത്രന്മാരെ മിക്കവാറും അമൎത്തിയശേഷം ആക്ബർ ഗുജറാത്തിലേക്കു തിരിച്ചു. ദെല്ലിയിൽനിന്നു പിണങ്ങിപ്പോയവരുടെ സങ്കേതമായിരുന്നു ആ സ്ഥലം. ചക്രവൎത്തിക്കു ഗുജറാത്ത് കീഴടക്കാൻ വലിയ ബുദ്ധിമുട്ടുണ്ടായില്ല.

2 ഗുജറാത്ത്.

3 ബംഗാൾ

ഇതിനിടയിൽ ബംഗാൾ ഭരണാധികാരി ആക്ബറെ ശരണം പ്രാപിച്ചു. അഫ്ഘാൻകാരെ അമർച്ചചെയ്യണമെന്നായിരുന്നു ആവശ്യം. ഈ സഹായം അദ്ദേഹം നൽകി. പക്ഷേ, നാലുകൊല്ലം കഴിഞ്ഞപ്പോൾ, ആ സ്ഥലവും മുഗൾസാമ്രാജ്യത്തോടു ചേർത്തു.

പ്രതാപ സിംഹനോട്

ഈ തക്കത്തിൽ മീവാറിൽ വീണ്ടും വിഷമം നേരിട്ടു. പേടിച്ചോടിയ ഉദയസിംഹന്റെ പുത്രനായ റാണാ പ്രതാപസിംഹൻ മുഗളർക്കു കീഴടങ്ങാൻ കൂട്ടാക്കിയില്ല. ധീരനും സ്വരാജ്യസ്നേഹിയുമായ ഇദ്ദേഹം ആർക്കും കീഴടങ്ങുന്ന തരക്കാരനായിരുന്നില്ല. രാജാമാനസിംഹന്റെ നേതൃത്വത്തിൽ ആക്ബർ പ്രതാപസിംഹനോടെതിർക്കാൻ വലിയൊരു സൈന്യത്തെ അയച്ചു. അരാവല്ലി മലകൾക്കരികെയുള്ള ഒരു ഇടുക്കിൽ നിന്നുകൊണ്ടു് പ്രതാപൻ മുഗളസൈന്യത്തോടു സധീരം പൊരുതി. മുറിവേററു വിവശനായിട്ടും അദ്ദേഹം മുഗളർക്കു കീഴടങ്ങാതെ അരാവല്ലിമലയിൽ ചെന്നു പാർത്തു. ഏറെക്കാലം കഴിയും മുമ്പേ പ്രതാപസിംഹൻ തന്റെ ചെറുസൈന്യത്തെ പുനസ്സംഘടിപ്പിച്ചു് മീവാർ ഒട്ടുമുക്കാലും വീണ്ടെടുത്തു. ദേശാഭിമാനിയും ധീരനുമായ ഈ രജപുത്രയോദ്ധാവിനോടുമാത്രം ആക്ബറുടെ ഒരു തന്ത്രവും ഫലിച്ചില്ല.

ഡക്കാനിൽ

മേൽ വിവരിച്ച വിജയങ്ങൾകൊണ്ടൊന്നും ആക്ബറുടെ ലക്ഷ്യം പൂർത്തിയായില്ല. കാശ്മീരം, ദക്ഷിണസിൻഡ്, ഒറിസ്സ, ബലൂചിസ്ഥാനം എന്നീ രാജ്യങ്ങൾ കീഴടക്കി അദ്ദേഹം ഡക്കാനിലേയ്ക്കു തിരിഞ്ഞു. കാൻഡെഷ്, അഹമ്മദനഗരം, ബീജപുരം, ഗോൽക്കൊണ്ട എന്നീ രാജ്യങ്ങളായിരുന്നു അവിടെ പ്രധാനം. അഹമ്മദ്നഗരത്തിൽ രാജകുമാരി ചാന്ദ്ബീബിയുടെ

നേതൃത്വത്തിൽ ധീരമായ യുദ്ധം നടന്നു. ബീറാർ വിട്ടുകൊടുത്താൽ മടങ്ങിപ്പോകാമെന്നു ആക്ബർ സമ്മതിച്ചു. ചാന്ദ് ബീബി ഇതിനിണങ്ങിയെങ്കിലും ജനങ്ങൾ കൂട്ടാക്കിയില്ല. ഒടുവിൽ, അഹമ്മദ്നഗരവും, കാൻഡെഷും ആക്ബർ കീഴടക്കുകതന്നെ ചെയ്തു.

വിസ്തൃതമായ ഈ സാമ്രാജ്യം ഹിന്ദുക്കളുടെ സഹായം കൂടാതെ നിലനിർത്താൻ സാദ്ധ്യമല്ലെന്നു ബുദ്ധിമാനായ ആക്ബർ കണ്ടു. അതുകൊണ്ട്, അവരെ സ്വാധീനിക്കാനുള്ള തന്ത്രങ്ങളാണ് അദ്ദേഹം സ്വീകരിച്ചത്. രജപുത്രസ്ത്രീകളെ സ്വയം വിവാഹം ചെയ്തും മക്കളെക്കൊണ്ടു വിവാഹം ചെയ്യിച്ചും അവരുമായി ബന്ധം ഉറപ്പിച്ചു.

**രജപുത്രരോട്**

ഹിന്ദുക്കളുടെമേൽ പ്രത്യേകമായി ചുമത്തിയിരുന്ന 'ജെസിയ' എന്ന നികുതി നിർത്തൽ ചെയ്തു. ഉയർന്ന ഉദ്യോഗങ്ങൾ പലതും രജപുത്രർക്കു നൽകി. ഭഗവാൻദാസ്, മാനസിംഹൻ, ടോഡർമാൾ, ബിൽബാൽ എന്നിവരെല്ലാം ഇങ്ങനെ ഉദ്യോഗപദവിയിലിരുന്നവരാണ്.

മതമാണ് ഇന്ത്യയിൽ മത്സരത്തിൻെറ വിത്തു വിതച്ചിട്ടുള്ളതെന്ന് ആക്ബർ മനസ്സിലാക്കി. അതുകൊണ്ടു ഒരു പുതിയ മതംവഴി ജനങ്ങളെ ഇണക്കാൻ അദ്ദേഹം തീരുമാനിച്ചു. അബുൾഫാസൽ എന്ന പണ്ഡിതനാണ് ചക്രവർത്തിയെ ഇക്കാര്യത്തിൽ സ്വാധീനിച്ചത്. പോർച്ചുഗീസ്സുകാരായ ക്രിസ്ത്യൻ പാതിരിമാരും, പാഴ്സികളും, സോറോസ്റ്റ്റിയൻ പുരോഹിതന്മാരും ജൈനസന്യാസിമാരും ആക്ബറുടെ

**ഏകമതം**

അരമനയിൽ നിത്യന്മാരായിത്തീർന്നു. 1579-ൽ അദ്ദേഹം മതപരവും ഭരണപരവുമായ നേതൃത്വങ്ങൾ രണ്ടും സ്വയം കൈവരിക്കുന്നതായ 'അമോഘശാസനം' (?) (Infallibility Decree) നടപ്പാക്കി. മുസൽമാൻ മതത്തോടു മിക്കവാറും മടുപ്പാണ് അന്നുമുതൽ




1. കാബൂരം
2. ലാഹോർ
3. മുൽട്ടാൻ
4. ഡല്ഹി
5. ആഗ്രാ
6. ഔദ്
7. അലഹബാദ്
8. അജ്മീർ
9. ഗുജറാത്ത്
10. മാൾവ
11. ബീഹാർ
11. ബംഗാൾ
13. കാൻഡെഷ്
14. ബീറാർ
15. അഹമ്മദ് നഗരം

ആക്ബർ നടിച്ചതു്. പക്ഷെ, ഈ പുതിയ വിശ്വാസങ്ങളൊക്കെ പരാജയപ്പെടുകയേ ഉണ്ടായുള്ളു.

ആക്ബറുടെ ഭരണസമ്പ്രദായവും സാമ്രാജ്യത്തിൻെറ നിലനില്പിനു പററിയതായിരുന്നു. സാമ്രാജ്യത്തെ കാബൂൾ, ലാഹോർ, മുൾട്ടാൻ ,ദെല്ലി, ആഗ്ര, ഔദ്, അലഹബാദ്, അജ്മീർ, ഗുജറാത്ത്, മാൾവ, ബീഹാർ, ബംഗാൾ, കാൻഡെഷ്, ബീറാർ, അഹമ്മദ്നഗരം, ഒറിസ്സ, കാശ്മീരം, സിൻഡ് എന്നിങ്ങനെ പതിനെട്ട 'സുബ്ബ'കളായി തിരിച്ചു സുബേദാർമാരെ ഭരണമേല്പിച്ചു. സുബ്ബകളെ ജില്ലകളായി ഭാഗിച്ച് അവയിലൊക്കെ 'ഫൌജ്ദാർ' എന്ന സ്ഥാനപ്പേരുള്ള

ഭരണം

ഭരണാധികാരികളെ നിയമിച്ചു. വലിയ പട്ടണങ്ങളിൽ പോലീസ് മേധാവിത്വമുള്ള 'കൊട്ട്വാള'ന്മാരുണ്ടായിരുന്നു. കേന്ദ്രഭരണത്തിൽ ചക്രവർത്തിയെ സഹായിക്കാൻ വക്കീൽ, (പ്രധാനമന്ത്രി) വാസിർ, (ധനകാര്യമന്ത്രി) ബക്ഷി (പലവക കാര്യമന്ത്രി) എന്നീ ഉദ്യോഗസ്ഥന്മാരുണ്ടായിരുന്നു.

സൈനികഭരണത്തിലും ആക്ബർ പരിഷ്കാരം വരുത്തി. പടയാളികളുടെ നേതൃത്വം ചക്രവർത്തിയിൽനിന്നു പതറിപ്പോകാതെ നോക്കുകയാണ് പ്രധാനമായി ചെയ്തതു്.

നികുതി പരിഷ്കരണമാണ് ഏററവും കാര്യക്ഷമമായതു്. റവന്യൂ മന്ത്രിയായിരുന്ന രാജാടോഡർമാൾ ഇക്കാര്യത്തിൽ ഷെർഷായുടെ നയമാണ് മാതൃകയാക്കിയതു്. നി

നികുതി
പരിഷ്കാരം

ലങ്ങൾ അളന്ന് ഓരോന്നിൻേറയും വിളവുകൾ കണക്കാക്കി ആ തോതനുസരിച്ച് നികുതി തിട്ടപ്പെടുത്തുകയാണ് ടോഡർമാൾ ചെയ്തതു്.

എല്ലാംകൊണ്ടും അഭിവൃദ്ധിയാണ് ആക്ബറുടെ ഭരണകാലത്തുണ്ടായതു്. അബുൾഫാസൽ, സൂർദാസ് എന്നീ കവി

കളും താൻസെൻ എന്ന ഗായകനും കൊട്ടാരത്തിലെ നിത്യന്മാരായിരുന്നു. ഹിന്ദിസാഹിത്യത്തിന്ന് അന്നു വലിയ അഭിവൃദ്ധിയുണ്ടായി, സംസ്കൃതഗ്രന്ഥങ്ങൾ പലതും ചക്രവർത്തി പേഴ്സ്യൻഭാഷയിലേയ്ക്കു തർജ്ജമ ചെയ്യിച്ചു. എഴുതാനും വായിക്കാനും ചക്രവർത്തിയ്ക്കു വശമില്ലായിരുന്നുവത്രേ. എങ്കിലും അദ്ദേഹം പാഠിക്കാത്ത പ്രസിദ്ധഗ്രന്ഥങ്ങൾ വളരെ കുറവായിരുന്നു. ചിത്രകാരന്മാരെ ചക്രവർത്തി പ്രോത്സാഹിപ്പിച്ചു. ആഗ്രയിലെ കോട്ട, ഫാത്തിപ്പൂർ സിക്രിയിലെ കൊട്ടാരം, തുടങ്ങിയവ അദ്ദേഹത്തിന്നു മരാമത്തിലുള്ള മതിപ്പിന്റെ ലക്ഷ്യങ്ങളാണ്.

അഭിവൃദ്ധി.

ആക്ബരുടെ അവസാനകാലം അത്ര നന്നായിരുന്നില്ല. രണ്ടു പുത്രന്മാർ മരിച്ചു. ശേഷിച്ചു കിട്ടിയ 'സലിം' പിതാവിനെ അനുസരിക്കാതെ നിന്നു. ഇങ്ങനെ മനസ്സമാധാനം നശിച്ച മഹാനായ ആക്ബർ 1605-ൽ മൃതിയടഞ്ഞു.

ലോകചരിത്രത്തിലെ മഹാന്മാരായ ഭരണാധികാരികളിൽ ഒരാളാണ് ആക്ബർ. സമുദായമത്സരം കൊടുമ്പിരികൊണ്ടിരുന്ന വിസ്തൃതമായ ഭാരതഭൂമിയിൽ നാല്പതോളം കൊല്ലം [1556-1605] ഉപര്യുപരി ഉൽക്കർഷം നൽകുമാറ് ഭരണം നടത്തിയതുതന്നെ അസാധാരണമായൊരു നേട്ടമാണ്. ഇത്രയും വിശാലമായൊരു സാമ്രാജ്യം കീഴടക്കിയതു് അദ്ദേഹത്തിന്റെ യുദ്ധനിപുണതയെ വെളിപ്പെടുത്തുന്നു. അതൊക്കെ ഭംഗിയായി സംരക്ഷിച്ചതു് ചക്രവർത്തിയുടെ ഭരണസാമർത്ഥ്യം തെളിയിക്കുന്നു. രജപുത്രന്മാരെ സ്വാധീനിച്ചതിൽ അദ്ദേഹത്തിന്റെ ഹൃദയവിശാലതയും ബുദ്ധിസാമർത്ഥ്യവും വെളിപ്പെടുന്നു. ലോകചരിത്രം ആക്ബറെ മറക്കുകയില്ല.

ആക്ബറുടെ മഹത്വം

---

## 18. ഷാജഹാൻ

**ജഹാംഗീർ**

ആക്ബർ മരിച്ചശേഷം ചക്രവർത്തിയായതു്. അദ്ദേഹത്തിന്റെ പുത്രനായ സലിം രാജകുമാരനാണ്. ഇദ്ദേഹത്തെ ജഹാംഗീർ എന്നാണ് വിളിക്കാറുള്ളതു്. സുഖിച്ചു ജീവിക്കാനാണ് ചക്രവർത്തി ഇഷ്ടപ്പെട്ടതു്. ഭരണകാര്യങ്ങളൊക്കെ നടത്തിയതു് അദ്ദേഹത്തിന്റെ പത്നിയായ നൂർജിഹാനായിരുന്നു. ഈ കാരണത്താൽ ജഹാംഗീറിന്റെ വാർദ്ധക്യകാലത്തു് മക്കൾ തമ്മിൽ അധികാരമത്സരം മുഴുത്തു.

**അധികാര മത്സരം**

ഖുസ്രു, പാർവ്വീസ്, ഖുറം സഹയാർ എന്നിങ്ങിനെ നാലുപേരായിരുന്നു ജഹാംഗീറിന്റെ മക്കൾ. ഖുസ്രുവിനെ ഖുറം കഴുത്തുഞെക്കി കൊന്നു. ശേഷം മൂന്നുപേർ ചക്രവർത്തിപദത്തിന്നുവേണ്ടി മത്സരിച്ചു. പാർവ്വീസിനേയും ഖുറംതന്നെ കൊന്നുവെന്നാണ് കേൾവി. ഇങ്ങനെ അവസാനകാലത്തു പല സ്വൈരക്കേടുകളും സഹിച്ചാണ് ജഹാംഗീർ മരിച്ചതു്.

ജഹാംഗീർ മരിച്ചപ്പോൾ ഖുറം അധികാരം പിടിച്ചു പററി. രാജകുമാരനായിരുന്ന കാലത്തു് അഹമ്മദ്നഗരവുമായുണ്ടായ ഒരു യുദ്ധത്തിലെ ജയം നിമിത്തം 'ഷാജഹാൻ' എന്നാണ് അദ്ദേഹത്തെ വിളിച്ചിരുന്നതു്. ശല്യങ്ങളൊക്കെ ഒതുക്കി ഷാജഹാൻ ഭരണം കയ്യേററു.

മംതസ്മഹാൽ എന്നൊരു സുന്ദരിയായിരുന്നു ഷാജഹാന്റെ പ്രിയപത്നി. ഈ സ്ത്രീയുടെ അകാലചരമം ചക്രവർത്തിയുടെ മനസ്സിനു വളരെ വിഷമമുണ്ടാക്കി. പത്നിയോടുള്ള സ്നേഹത്തിന്റെ സ്മരണയ്ക്കായി, അവളുടെ ശവം മറവുചെയ്ത സ്ഥ

ലത്തു് മനോഹരമായ ഒരു കെട്ടിടം പണിയിച്ചു. അനേകം കോടി ഉറപ്പികയും ബഹുസഹസ്രം പേരുടെ പ്രയത്നവും ഈ കെട്ടിടത്തിന്നുവേണ്ടി ഉപയോഗിച്ചുവത്രേ! ലോകത്തിലെ ഏഴ് അത്ഭുതകാഴ്ചകളിൽ ഒന്നാണ് ഈ കെട്ടിടം.

താജ്മഹാൾ

ഡെക്കാനിലെ യുദ്ധങ്ങളാണ് ഷാജ്ഹാൻെറ കാലത്തെ പ്രധാന സംഭവം.

പിതാവിൻെറ കാലത്തുതന്നെ ഈ പ്രദേശങ്ങളിൽ ചക്രവത്തിക്കു നല്ല പരിചയം സിദ്ധിച്ചിരുന്നു. അതിനാൽ വലിയ ഞെരുക്കംകൂടാതെ ഡെക്കാനിൽ വിജയം സിദ്ധിച്ചു. അഹമ്മദ്നഗരത്തിലെ നേതാവായ ഫാത്തിഖാൻ കൈക്കൂലി കൊടുത്തു് ആ രാജ്യം അധീനമാക്കി. ഗോൽക്കണ്ട യുദ്ധം കൂടാതെ തന്നെ കീഴടങ്ങി. ബീജപുരം സുൽത്താനായ അദിൽഷാ യുദ്ധത്തിന്നു വട്ടംകൂട്ടി. ഒടുവിൽ അദ്ദേഹവും ചക്രവത്തിയെ അനുസരിക്കാൻ സമ്മതിച്ചു. ഇങ്ങനെ ഡെക്കാനിൽ ചക്രവത്തിക്കു ജയം സിദ്ധിച്ചു. തൻെറ മൂന്നാമത്തെ പുത്രനായ അറംഗസീബിനാണ് ചക്രവത്തി ഡെക്കാനിലെ ഭരണം ഏല്പിച്ചു കൊടുത്തതു്.

ഡെക്കാനിൽ ആക്രമണം

കാൻഡഹാർ കോട്ട വീണ്ടെടുക്കാൻചെയ്ത ശ്രമത്തിലാണ് ഷാജഹാനു് ഒരു പരാജയമുണ്ടായതു്. ഈ കോട്ട ജഹാംഗീറിൻെറ കാലത്തു് പേഴ്സ്യക്കാർ അധീനമാക്കുകയാണ് ചെയ്തതു്. വടക്കുപടിഞ്ഞാറൻ അതിത്തിയിൽ ഒരു മമ്മസ്ഥാനത്തു് കിടക്കുന്ന ഈ സ്ഥലം വീണ്ടെടുക്കാതെ മുഗൾസാമ്രാജ്യത്തിനു രക്ഷയില്ലെന്നു കണ്ടു് ഷാജഹാൻ രണ്ടുപ്രാവശ്യം അറംഗസീബിൻെറ നേതൃത്വത്തിലും ഒരു പ്രാവശ്യം ദാരയുടെ കീഴിലും

കാൻഡഹാർ ആക്രമണം

സൈന്യത്തെ അയച്ചു. പക്ഷെ, ഈ യുദ്ധങ്ങളത്രയും വലിയ പരാജയമാണു് വരുത്തിവെച്ചതു്.

മക്കളെക്കൊണ്ടുള്ള പൊറുതികേടു ഷാജഹാനും അനുഭവിക്കേണ്ടിവന്നു. മൂത്ത പുത്രനായ ഷൂജ ബംഗാളും മൂന്നാമനായ ഔറംഗസീബ് ഡക്കാൻ പ്രദേശങ്ങളും ഭരിച്ചിരുന്നു. ഒടുവിലത്തെ മകനായ മുറാദ് കുടിച്ചുമദിച്ചു നടക്കുന്ന സമ്പ്രദായക്കാരനായിരുന്നു. തന്ത്രശാലിയായിരുന്ന ഔറംഗസീബ് മുറാദിനെ സ്വാധീനിച്ചു് ദാരയ്ക്കെതിരായി ചക്രവത്തിപദം ലഭിക്കാൻ പണി തുടങ്ങി. രാജ്യം പങ്കിട്ടെടുക്കാമെന്നായിരുന്നു ഇവർ തമ്മിലുള്ള കരാർ. ഇങ്ങനെ ദാരയെ തോല്പിച്ചു് ഇവർ ആഗ്രനഗരം വളഞ്ഞു. ഗത്യന്തരമില്ലെന്നായപ്പോൾ കോട്ടവാതിൽ തുറക്കപ്പെട്ടു. ഉടനെ ഔറംഗസീബ് പിതാവിനെ കൊട്ടാരം വിട്ടു് പുറത്തുപോകാൻ നിവൃത്തിയില്ലാത്ത സ്ഥിതിയിലാക്കി. താമസംവിനാ മുറാദിനേയും തടവിലിട്ടു. ഇതിനെത്തുടൎന്നു് ഷൂജയെ തോല്പിച്ചോടിക്കുകയും ദാരയെ നിർദ്ദയം നിഗ്രഹിക്കുകയുംചെയ്തു. ആറേഴുകൊല്ലം ഒരു തടവുപുള്ളിയായി ആതുരാവസ്ഥയിൽ കിടന്നു നരകിച്ചിട്ടാണു് ഷാജഹാൻ മൃതിയടഞ്ഞതു്.

ഔറംഗസീബിന്റെ ഗൂഢതന്ത്രങ്ങൾ

ഷാജഹാൻചക്രവത്തി ദയാലുവും ജനക്ഷേമതല്പരനുമായിരുന്നു. കലാപ്രണയിയായ അദ്ദേഹത്തിന്റെ താജ്മഹാളും മയൂരസിംഹാസനവും ശില്പകലയ്ക്കു സിദ്ധിച്ച നേട്ടങ്ങളാണു്. കേവലം കൌതുകത്തിന്നുവേണ്ടി പണ്ടാരവക ഭരണനേട്ടങ്ങൾ പണം ധൂൎത്തടിച്ചു എന്നു ആക്ഷേപിക്കരുതു്. ആ പണം എവിടേയ്ക്കും പോയിട്ടില്ല. ഇന്നും അതു നമ്മുടെ സ്വത്താണു്.

# 19 അറംഗസീബ്

ഷാജഹാന്റെ മരണശേഷം അറംഗസീബ് ചക്രവൎത്തിയായി. ഒരു തികഞ്ഞ സുന്നിമുസൽമാനായിരുന്നു ഇദ്ദേഹം. മുസൽമാന്മാരിൽതന്നെ ഷിയാവിഭാഗത്തിൽ പെട്ടവരെ അദ്ദേഹത്തിനു വെറുപ്പായിരുന്നു. ഹിന്ദുക്കളും സിക്കുകാരും ഷിയാമുസ്‌ലീമുകളും ചക്രവൎത്തിയുടെ മദ്ദനം സഹിക്കേണ്ടിവന്നുവത്രെ! പക്ഷെ, ഇതിൽ അതിശയിക്കാനൊന്നുമില്ല. താൻ വിശ്വസിക്കുന്ന മതമാണ് ഏററവും നല്ലതെന്നു ചക്രവൎത്തിക്കു തോന്നി. പ്രജകളും തന്നെപ്പോലെ നല്ല വിശ്വാസക്കാരാവണമെന്നായിരുന്നു അറംഗസീബിന്റെ ന്യായം.

നയം

ചക്രവൎത്തിയായി അധികം താമസിയാതെ ആസ്സാമിൽ ശല്യമുണ്ടാക്കിക്കൊണ്ടിരുന്നവരെ മുഴുവൻ അറംഗസീബ് അമൎത്തി. മിർജ്ജുംലാ എന്ന പടനായകനെയാണ് ഈ യുദ്ധത്തിന്നയച്ചിരുന്നതു്. അരക്കാൻ പ്രദേശങ്ങളിലെ കടല്ക്കള്ളന്മാരുടെ ശല്യമാണ് ചക്രവൎത്തിയെ ആകർഷിച്ച മറെറാരു സംഭവം. തന്റെ മാതുലനായ ഷെയ്സ്റ്റഖാനെ ബംഗാളിലെ ഗവർണ്ണറാക്കി. അതിനുശേഷം അവിടെ കലാപമുണ്ടായിട്ടില്ല.

വടക്കുകിഴക്കു ഭാഗത്തു്.

വടക്കുപടിഞ്ഞാറെ അതിരും അപകടത്തിലാണ് കിടന്നിരുന്നതു്. ആ പ്രദേശം പത്താൻവൎഗ്ഗക്കാരായ അഫ്ഘാൻകാരുടെ ഒരു സങ്കേതമായിരുന്നു. കൂടക്കൂടെ അവർ പഞ്ചാബിലേയ്ക്കു കടന്നു കൊള്ളയടിക്കുകയായിരുന്നു പതിവു്. മലയോരങ്ങളിൽ പരിചയിച്ച ഈ കച്ചവടക്കാരെ കീഴടക്കാൻ ഇതിനുമുമ്പു ശ്രമിച്ചവരാരും ജയിച്ചിട്ടില്ല. ആക്ബർ ചക്രവൎത്തിപോലും അവരെ പണം കൊടുത്താണ് സ്വാധീനിച്ചതു്. അഭിമാനിയായ അ

അഫ്ഘാൻ യുദ്ധം

റംഗസീബ് അതിനൊരുങ്ങിയില്ല. രണ്ടുതവണ അദ്ദേഹം സൈന്യങ്ങളെ അയച്ചു നോക്കി. പക്ഷേ, ഭയങ്കരമായ നാശംമാത്രമേ അവശേഷിച്ചുള്ളു. ഒടുവിൽ ആക്ബറെപ്പോലെതന്നെ അറംഗസീബും ഇവരെ പണംകൊടുത്തു സ്വാധീനിച്ചു.

ഇനി ചക്രവർത്തിയുടെ സാമുദായികനയവും അതിൻെറ പ്രത്യാഘാതങ്ങളും നോക്കാം. 'ഷിയാ' മുസൽമാന്മാരെ മർദ്ദിച്ചതിൻെറ ഫലമായി ബുദ്ധിമാന്മാരായ പലരും അദ്ദേഹത്തിൻെറ വിരോധികളായി. ഒരു ഭരണാധികാരിക്ക അതു നഷ്ടപ്പെടാൻ പാടില്ലായിരുന്നു. ഹിന്ദുക്കളോടുള്ള വിദ്വേഷം ഇതിലധികം വിഷമമുണ്ടാക്കി. രജപുത്രന്മാരുടെ ഗർവ്വടക്കാൻ പല യുദ്ധങ്ങളും ചെയ്തു. ഹിന്ദുക്ഷേത്രങ്ങൾ പണിയാൻ സമ്മതിച്ചില്ല. ക്ഷേത്രങ്ങൾ പൊളിച്ചുമാററി തൽസ്ഥാനത്തു മുഹമ്മദീയപള്ളികൾ പണിയിച്ചു: ഹിന്ദുവിദ്യാലയങ്ങൾ പലതും തകർത്തുകളഞ്ഞു. ആക്ബറുടെ കാലത്തു നിർത്തൽചെയ്ത 'ജെസിയ' എന്ന നികുതിയും മററു പല പ്രത്യേകനികുതികളും ഹിന്ദുക്കളുടെ മേൽ ചുമത്തി. ഈ മർദ്ദനങ്ങൾകൊണ്ട് പൊറുതിമുട്ടിയ ഹിന്ദുക്കൾ ഒന്നുരണ്ടുതവണ ലഹളയുണ്ടാക്കി. അപ്പോൾ കർശനനടപടികളാണ് സ്വീകരിച്ചതു്.

ഹിന്ദുമർദ്ദനം

ദേശാഭിമാനികളായ രജപുത്രരെ കീഴടക്കാൻ അറംഗസീബ് പല തന്ത്രങ്ങളും പയററിനോക്കി. മാർവാർ, മീവാർ എന്നീ രാജ്യങ്ങളിലായിരുന്നു അന്നു രജപുത്രന്മാർക്കു കൂടുതൽ ശക്തി. മാർവാറിലെ രാജാവായ ജസ്വന്തസിംഹൻ ചക്രവർത്തിയുടെ സാമന്തനും ധീരനായ ഒരു പടനായകനുമായിരുന്നു. അദ്ദേഹം മരിച്ചപ്പോൾ അതൊരു മുസൽമാൻരാജ്യമാക്കാൻ ചക്രവർത്തി ശ്രമിച്ചു. ഇതിനിടയിൽ ജസ്വന്തസിംഹൻെറ പത്നിമാർ രണ്ടുപേരും ഓരോ ആൺകുട്ടികളെ പ്രസവിച്ചു,

മാർവാർ ആക്രമണം

ഈ കുട്ടികളിൽ ഒരാളെ രാജാവാക്കുകയാണു് ന്യായം. പക്ഷെ, അറംഗസീബ് ആ കുടുംബത്തെ മുഴുവൻ കാരാഗൃഹത്തിലിട്ടു. എന്നാൽ ധീരനായ ദുർഗ്ഗാദാസ് എന്ന രജപുത്രയോദ്ധാവു് ഇവരെ രക്ഷപ്പെടുത്തി. അറംഗസീബിനു ദ്വേഷ്യം വന്നു. അദ്ദേഹം ദുർഗ്ഗാദാസിനെ തോല്പിച്ചു് മാർവാർ കീഴടക്കി. അവിടത്തെ ഹിന്ദുക്ഷേത്രങ്ങൾ പൊളിച്ചുനീക്കി മുസൽമാൻ പള്ളികൾ പണിയിച്ചത്രേ പകപോക്കിയതു്. ഇതുകൊണ്ടും അടങ്ങാതെ മുഗൾ സേനയെ മീവാറിലേക്കു വിട്ടു. അവിടത്തെ ജനങ്ങളെ പലവിധത്തിലും മട്ടിച്ചു. മീവാറിന്റെ ഏതാനും ഭാഗം മുഗളർക്കു വിട്ടുകൊടുത്തിട്ടാണു് റാണ സന്ധിചെയ്തതു്.

മീവാർ

എന്താണു് ഈ രജപുത്രമർദ്ദനംകൊണ്ടുണ്ടായ നേട്ടം? രജപുത്രരെ ചക്രവത്തി ജയിച്ചു. പക്ഷെ, മുഗൾസാമ്രാജ്യത്തിന്റെ അഭിമാനത്തിനു ഹാനിയാണു് സംഭവിച്ചതു്. ഒട്ടധികം പണവും സൈന്യവും ഈ യുദ്ധങ്ങൾക്കുവേണ്ടി വ്യയംചെയ്തു. മാത്രമല്ല, ധീരന്മാരായ രജപുത്രവീരന്മാരുടെ സഹകരണവും നഷ്ടപ്പെട്ടു. മുഗളസൈന്യത്തിനു് ഇതു് വലിയൊരു നഷ്ടമായിരുന്നു.

ആക്രമണഫലം

ബുദ്ധിശൂന്യമായ ഈ മർദ്ദനത്തിന്റെ ഫലം ചക്രവത്തിക്കു മഹാരാഷ്ട്രരോടു നേരിട്ടപ്പോൾ അനുഭവിക്കാറായി. മലയോരങ്ങളിൽക്കിടന്നു യുദ്ധം പരിശീലിച്ച ഈ മഹാരാഷ്ട്രന്മാർ ശിവാജിയുടെ നേതൃത്വത്തിൽ സംഘടിച്ചു. ബീജപുരം സുൽത്താനോടു് പൊരുതി ജയംകൊണ്ടു അഭിമാനംകൊണ്ട ഈ മഹാരാഷ്ട്രവീരർ ക്രമേണ മുഗൾസാമ്രാജ്യത്തിലേക്കു കടന്നു് ആക്രമണം തുടങ്ങി. അറംഗസീബ് ഷെയ്

സ്സഖാൻെറ നേതൃത്വത്തിൽ സൈന്യത്തെ
മഹാരാഷ്ട്രർ ശിവാജി — അയച്ചു. ഇവർ പൂനയിൽ പാളയമടിച്ചു താമസമാക്കി. ഈ തക്കത്തിൽ ശിവാജിയും പടയാളികളും മുസൽമാൻ വേഷം ധരിച്ച് ഷെയ്സ്സഖാനെ തോല്പിച്ചു. പിന്നെ ജയപ്പൂർ രാജാവായ ജയസിംഹനെയാണ് വിട്ടതു്. ഇത്തവണ ശിവാജി സഖ്യത്തിനു സമ്മതിച്ചു. എന്നാൽ ദെല്ലിയിൽ ചെന്നപ്പോൾ ചക്രവർത്തി ശിവാജിയെ തടവിലിട്ടു. പക്ഷെ, സമർത്ഥനായ ശിവാജി ഒരു സാമാനക്കൊട്ടയിൽ കയറിയിരുന്ന് ജയിലിൽനിന്നു രക്ഷപ്പെട്ടു. അതിനുശേഷം ശിവാജി മരിക്കുന്നതുവരെ അറംഗസീബിനു സ്വൈരമുണ്ടായിട്ടില്ല.

ശിവാജി മരിച്ചശേഷം അറംഗസീബ് ആശ്വാസത്തോടുകൂടി ഡെക്കാൻ ആക്രമണം തുടങ്ങി; ബീജപുരവും ഗോൽക്കൊണ്ടയും കീഴടക്കി. ഇതോടുകൂടി മുഗൾ സാമ്രാജ്യം തെക്കോട്ടു തഞ്ചാവൂർവരെ വ്യാപിച്ചു. പക്ഷേ
ഡെക്കാനിൽ — ഡെക്കാൻ സുൽത്താന്മാരെ സ്വാധീനിക്കുകയായിരുന്നു വേണ്ടിയിരുന്നതു്. മഹാരാഷ്ട്രരെ തടയാൻ അതു് ആവശ്യമായിരുന്നു. എന്തു ചെയ്യാം? നല്ല ബുദ്ധി തോന്നണ്ടേ?

അനന്തരകാലം മുഴുവൻ അറംഗസീബ് മഹാരാഷ്ട്രരോടു പൊരുതി കഴിച്ചുകൂട്ടി. ശിവാജിയുടെ പുത്രനായ സാംബജിയെ നിഗ്രഹിച്ചു. പക്ഷെ, അതിനെതുടർന്നുണ്ടായ യുദ്ധങ്ങളിലത്രയും മുഗൾ സൈന്യത്തിനു വലിയ നാശ
മരണം — വും അവമാനവും വരുത്തിവെച്ചു. ഒടുവിൽ ഗത്യന്തരമില്ലെന്നു വന്നപ്പോൾ അറംഗസീബിനു പിൻവാങ്ങേണ്ടിവന്നു. 1707-ൽ ചക്രവർത്തി അഹമ്മദ് നഗരത്തിൽവെച്ച് മൃതിയടഞ്ഞു.

ഈ അറംഗസീബിനെക്കുറിച്ചു് എന്താണു് നിങ്ങൾക്കു തോന്നുന്നതു്. ബുദ്ധിയില്ലാത്തവനാണോ അദ്ദേഹം? ഒരിക്കലുമല്ല. നയമില്ലാത്തവനാണോ? അതും അല്ല. ക്രൂരനോ? കുറച്ചു് ആലോചിച്ചു് വിധിയെഴുതേണ്ടൊരു കാര്യമാണു് ഇതു്. പല നിശ്ചയങ്ങളുണ്ടായിരുന്നു അദ്ദേഹത്തിനു്. അതു് നടത്തിയേ കഴിയൂ എന്ന നിർബ്ബന്ധവുമുണ്ടായിരുന്നു. അതിനുവേണ്ടി എത്രതന്നെ അദ്ധ്വാനിക്കുവാനും അദ്ദേഹം മടിച്ചിട്ടില്ല. വല്ല ക്രൂരതയും കാണിച്ചിട്ടുണ്ടെങ്കിൽ അതു ചില വിശ്വാസങ്ങളുടെ പേരിലാണു്. സത്യമെന്നും ന്യായമെന്നും താൻ വിശ്വസിച്ചതു നടപ്പിലാക്കാൻ വേണ്ടിയാണു് ക്രൂരകൃത്യങ്ങൾ ചെയ്തതു്. പക്ഷേ, ഒരു ഭരണാധികാരിക്കു് യോജിച്ച നയം അതല്ല. അക്ബറുടെ കാലടിപ്പാടുകളായിരുന്നു അദ്ദേഹം അനുസരിക്കേണ്ടിയിരുന്നതു്. ഹിന്ദുക്കളെ സ്വാധീനിക്കാമായിരുന്നു. സിക്കു് ഗുരുവായ തെജ് ബഹദൂറിനെ അദ്ദേഹം വധിച്ചു. ഇങ്ങനെ സിക്കുകാരുടേയും വിരോധം കൈകാട്ടി വാങ്ങി. ഡെക്കാനിലെ സുൽത്താന്മാരെ അടിച്ചമർത്തിയതു് വലിയൊരു ധീരതയാണു്. പക്ഷേ, അവരെ സ്വാധീനിച്ചിരുന്നെങ്കിൽ ശിവാജിയെ തോല്പിക്കാമായിരുന്നു. അതൊന്നും ചക്രവർത്തിക്കു തോന്നിയില്ല.

സ്വഭാവ നിരൂപണം

പല കുറവുകളും അറംഗസീബിനെപ്പറ്റി പറയാം. എന്നാൽ ഗുണങ്ങളോ? ഒരു മനുഷ്യൻ എന്ന നിലയ്ക്കു വലിയ മഹത്വം അദ്ദേഹത്തിനുണ്ടായിരുന്നു. ഒരു തികഞ്ഞ സുന്നി മുസൽമാനായിരുന്നു അറംഗസീബ്. അദ്ധ്വാനിക്കാൻ ലേശവും അദ്ദേഹത്തിനു മടിയില്ല. യാതൊരു ആഡംബരവും അദ്ദേഹത്തിനു് ഇഷ്ടമല്ല. കൊറാനെ അക്ഷരംപ്രതി അദ്ദേഹം ആദരിച്ചു. ഇത്രയും എളിയതോതിൽ ജീവിച്ച ഒരു മുഹമ്മദീയ ചക്രവർത്തി ഉണ്ടായിട്ടില്ല. സുന്നിമുസൽമാന്മാരോടു ചോദി

സ്വഭാവ ഗുണങ്ങൾ

ച്ചാൽ അറംഗസീബിനേക്കാൾ യോഗ്യനായി മററാരും ഉണ്ടായിട്ടില്ലെന്നാണ് പറയുക. മുഗൾസാമ്രാജ്യം അതിൻെറ ഉച്ചകോടിയിൽ എത്തിച്ചതു് അറംഗസീബാണ്. പക്ഷെ, അതു തകരാനുള്ള വിത്തുകളും ആദ്ദേഹംതന്നെ വിതച്ചു.

എങ്ങനെയാണ് മുഗൾസാമ്രാജ്യത്തിൻെറ അധഃപതനത്തിന്നു അറംഗസീബ് കാരണക്കാരനായതു്? യുദ്ധങ്ങൾ നിമിത്തം ഖജനായിലെ പണം തീൎന്നു. പത്താൻകാരെ കൈക്കൂലികൊടുത്തു സ്വാധീനിക്കാനും പണം ചിലവാക്കി. രജപുത്രന്മാരുടേയും ഷിയാമുസൽമാന്മാരുടേയും വിരോധം സമ്പാദിച്ചു. മഹാരാഷ്ട്രരെ അമൎത്താനും സാധിച്ചില്ല. അറംഗസീബിൻെറ കാലശേഷം ഈ വിഷമസന്ധികളെ ധീരതയോടുകൂടി നേരിടാൻ ആളുണ്ടായില്ല.

---

## 20 ശിവാജി

വിജയനഗരത്തിൻെറ ചരിത്രം നിങ്ങൾ പഠിച്ചല്ലോ? ആ രാജ്യത്തിൻെറ ഉയൎച്ചക്കുള്ള കാരണം എന്താണ്? ഹിന്ദുസംസ്കാരം രക്ഷിക്കലായിരുന്നു ലക്ഷ്യമെന്നു നിങ്ങൾ പഠിച്ചു. മഹാരാഷ്ട്രവംശവും ഇതേ ലക്ഷ്യത്തെ മുൻനിൎത്തിയാണ് വളൎന്നുവന്നതു്.

പശ്ചിമഘട്ടത്തിൻെറ പടിഞ്ഞാറുള്ള മലയോരങ്ങളായിരുന്നു മഹാരാഷ്ട്രരുടെ സങ്കേതം. കിടങ്ങുകളും കോട്ടകളും പ്രകൃതിതന്നെ പണിതിട്ടിരിക്കുന്ന സ്ഥലമാണ് അതു്. അവിടങ്ങളിലാണ് ഇവർ യുദ്ധം ശീലിച്ചതു്.

മഹാരാഷ്ട്ര സ്വഭാവം — ഉത്സാഹം, ധൈൎയ്യം, സ്വാഭിമാനം സ്വാതന്ത്ര്യപ്രേമം ഇവയായിരുന്നു മഹാരാഷ്ട്രരുടെ ഗുണങ്ങൾ.

ഷാജിഭോൺസ്ലേയുടെ പുത്രനായ ശിവാജിയത്രേ മഹാരാഷ്ട്രർക്കു് നേതൃത്വം നൽകിയതു്. 1627-ലാണ് ഈ മഹാരാഷ്ട്രവീരൻ ജനിച്ചതു്. ബാല്യം മുതല്ക്കേ ഒരാളേയും കൂട്ടാക്കാത്ത ശീലക്കാരനായിരുന്നു ശിവാജി. ദാദാജി കൊണ്ടദേവു് എന്നൊരാളായിരുന്നു ഗുരു. ഹിന്ദുസംസ്കാരത്തിൽ മതിപ്പുണ്ടാക്കുന്ന വിദ്യാഭ്യാസമാണു് ഗുരു ശിഷ്യനു നൽകിയതു്.

ശിവാജി ബാല്യം

സ്വന്തമായി ഒരു രാജ്യം സ്ഥാപിച്ചു് മഹാരാഷ്ട്രന്മാരെ സംഘടിപ്പിക്കണമെന്നായിരുന്നു ശിവാജിയുടെ ലക്ഷ്യം. ഇരുപതാം വയസ്സുമുതൽ അതിന്നു പരിശ്രമം തുടങ്ങി. ബീജപുരം സുൽത്താന്റെ നേരെയാണു് ആദ്യം ചെന്നതു്. ഇതിന്നു പകവീട്ടാനായി സുൽത്താൻ ശിവാജിയുടെ പിതാവും തന്റെ ഒരു കീഴുദ്യോഗസ്ഥനുമായ ഷാജിയെ തടവിലിട്ടു. സുൽത്താന്റെ പ്രതീക്ഷ പാഴായില്ല. പിതാവിന്റെ രക്ഷയോർത്തു് ശിവാജി അഞ്ചാറുകൊല്ലം അടങ്ങിത്തന്നെ കഴിച്ചുകൂട്ടി.

ഡെക്കാൻ സംരംഭം

മുഗൾചക്രവൎത്തി ബീജപുരം ആക്രമിക്കാൻ പുറപ്പെട്ട തക്കമാണു് ശിവാജിയെ വീണ്ടും ഉണൎത്തിയതു്. അദ്ദേഹം മുഗളരുടെ അധീനത്തിലുള്ള സ്ഥലങ്ങൾ ഓരോന്നായി വിഴുങ്ങിത്തുടങ്ങി. ഇതിനിടയിൽ ബീജപുരം സുൽത്താൻ അഫ്സൽഖാന്റെ നേതൃത്വത്തിൽ ശിവാജിയോടെതിൎക്കാൻ സൈന്യത്തെ അയച്ചു. അഫ്സൽഖാൻ ചതിപ്രയോഗത്തിന്നാണു് വട്ടംകൂട്ടിയതു്. അദ്ദേഹം ശിവാജിയെ ഒരു കൂടിക്കാഴ്ചയ്ക്കു ക്ഷണിച്ചു. പടനായകന്റെ ദുരുദ്ദേശ്യം ചാരന്മാർവഴി മഹാരാഷ്ട്രവീരൻ മനസ്സിലാക്കി. പക്ഷെ, ഒന്നും അറിഞ്ഞില്ലെന്നേ നടിച്ചുള്ളു. നിശ്ചയപ്രകാരം ഗൂഢതന്ത്രം രണ്ടു് അനുചരന്മാരോടുകൂടി ശിവാജി കൂടിക്കാഴ്ചയ്ക്കു ചെന്നു. സംഭാഷണം കഴിഞ്ഞു്

അഫ്സൽഖാൻ

ആലിംഗനം ചെയ്യുന്ന തക്കത്തിൽ കഠാരിയോങ്ങിയ അഫ്സൽഖാനെ ക്ഷണനേരംകൊണ്ടു ശിവാജി കൊന്നുകളഞ്ഞു. മുൻകൂട്ടിത്തന്നെ കരുതലെടുത്തു് ഒളിപ്പിച്ചു നിർത്തിയിരുന്ന മഹാരാഷ്ട്രപടയാളികൾ അതിവേഗത്തിൽ ബീജപുരം സൈന്യത്തെ തുരത്തിവിടുകയും ചെയ്തു. ദക്ഷിണകൊങ്കണത്തിൽ ഒട്ടധികം സ്ഥലം ഇതിനെത്തുടൎന്നു ശിവാജി അധീനമാക്കി. അതിനൊക്കെ സുൽത്താന്റെ അംഗീകരണവും സിദ്ധിച്ചു.

ഷെയ്സ്ഘാനോട്

ശിവാജിയുടെ ഈ ഉയർച്ച ഔറംഗസീബിനെ ഭയപ്പെടുത്തി. ഷെയ്സ്ഘാന്റെ നേതൃത്വത്തിൽ അദ്ദേഹം മഹാരാഷ്ട്രരോടെതിർക്കാൻ സൈന്യത്തെ അയച്ചു. ഷെയ്സ്ഘാൻ ബീജപുരം സുൽത്താനുമായി സഖ്യം ചെയ്തു. വടക്കും തെക്കും ഭാഗങ്ങളിൽക്കൂടി മഹാരാഷ്ട്രരോടെതിർത്തു. മൂന്നുകൊല്ലം പൊരുതീട്ടും മെച്ചം കണ്ടില്ല. ഷെയ്സ്ഘാൻ പൂനയിൽ പാളയമടിച്ചു പാർപ്പാക്കി. അവിടെവച്ചു്, ശിവാജിയും കൂട്ടരും വേഷപ്രച്ഛന്നരായി മുഗളരുടെ പാളയത്തിൽ കടന്നു ഷെയ്സ്ഘാനെ തോല്പിച്ചു. ഈ കഥ കഴിഞ്ഞ അദ്ധ്യായത്തിൽ കണ്ടതാണല്ലോ!

ഷെയ്സ്ഘാന്റെ ഈ പരാജയം ഔറംഗസീബിനെ അമ്പരപ്പിച്ചു. ശിവാജിയെ ഏതുവിധവും സ്വാധീനിക്കാൻ നിശ്ചയിച്ചു. ജയപ്പൂർ രാജാവായ ജയസിംഹനെയാണു് അതിനയച്ചതു്. ഇത്തവണ ശിവാജി ദെല്ലിയിൽ ശിവാജി മുഗൾ ചെന്നപ്പോൾ, ഔറംഗസീബ് അദ്ദേഹത്തെ രാജധാനിയിൽ അപമാനിക്കുകയാണു് ചെയ്തതു്. അഭിമാനിയായ ആ മഹാരാഷ്ട്രവീരൻ അതു പൊറുത്തില്ല. അദ്ദേഹം പ്രതിഷേധം പ്രകടിപ്പിച്ചു. അതിനാണു് ഔറംഗസീബ് ശിവാജിയെ തടവിലിട്ടതു്. പക്ഷെ, അവിടന്നും ശിവാജി രക്ഷപ്പെട്ടു.

ഈ സംഭവത്തിനുശേഷം ശിവാജിയെക്കൊണ്ടുള്ള സ്വൈരക്കേട് മുഗളസാമ്രാജ്യത്തിൽ വർദ്ധിച്ചതേയുള്ളു. മുഗളരുടെ അധീനത്തിലുള്ള കാൻഡെഷ്, ബീഹാർ എന്നീ സ്ഥലങ്ങളിൽ നിന്ന് അദ്ദേഹം ചൗത്ത പിരിച്ചെടുത്തു തന്റെ സൈന്യത്തെ ശക്തിപ്പെടുത്തി. എന്തിനധികം? 1674-ൽ അദ്ദേഹം സ്വയം രാജാവായി പ്രഖ്യാപനം ചെയ്തു. പഴയ വിജയനഗരസാമ്രാജ്യത്തിൽ ഭൂരിഭാഗവും മുസൽമാന്മാരിൽനിന്നു വീണ്ടെടുക്കാൻ ഈ മഹാരാഷ്ട്രവീരനു സാധിച്ചു.

**ശിവാജി രാജാവായി**

രാജാവായി ആറുകൊല്ലമേ ശിവാജി ജീവിച്ചിരുന്നുള്ളു. പക്ഷേ, അതു മതിയല്ലോ! സ്തുത്യർഹമായൊരു ഭരണസമ്പ്രദായം അദ്ദേഹം നടപ്പാക്കി. നികുതിപിരിവ് ഭംഗിയായി നടത്തി, രാജ്യരക്ഷയ്ക്കാവശ്യമുള്ള കോട്ടകൾ ഭദ്രമാക്കി. പടയാളികൾ മര്യാദയും അച്ചടക്കവും ദീക്ഷിക്കുന്നതിൽ ശിവാജി പ്രത്യേകം സൂക്ഷിച്ചിരുന്നു.

**രാജ്യഭരണം**

എട്ടംഗങ്ങളടങ്ങിയ ഒരു മന്ത്രിസഭയാണ് രാജ്യഭരണത്തിൽ ശിവാജിയെ ഉപദേശിച്ചിരുന്നത്. യുദ്ധസമയങ്ങളിൽ ഇവരെല്ലാം സൈന്യസഹായവുംകൂടി ചെയ്യാൻ ചുമതലപ്പെട്ടവരായിരുന്നു.

ഇന്ത്യാചരിത്രത്തിലെ വീരന്മാരുടെ കൂട്ടത്തിൽ അതിപ്രധാനമായ സ്ഥാനമാണ് ശിവാജിക്കുള്ളത്. 'അണുക്കൾപോലെ ചിതറി'ക്കിടന്നിരുന്ന മഹാരാഷ്ട്രരെ അദ്ദേഹം സംഘടിപ്പിച്ചു; പ്രബലനായ ഔറംഗസീബ് ചക്രവർത്തിയോടുപോലും പൊരുതിനിന്നു ഹൈന്ദവസംസ്കാരത്തെ രക്ഷിക്കാൻ പോന്നൊരു രാജ്യം ശിവാജി സ്ഥാപിച്ചു; ഭംഗിയായി അതു ഭരിക്കയും ചെയ്തു. ഹിന്ദുമതത്തെ സ്നേഹിച്ചിരുന്നുവെങ്കിലും ഇസ്ലാം മതത്തെ അദ്ദേഹം ആദരിച്ചിരുന്നു. സദാചാരബോധത്തോടുകൂടിയ ജീവിതമേ മഹാരാഷ്ട്രദേശത്തു ശിവാജിയുടെ കാലത്തു സാധിച്ചിരുന്നുള്ളു.

**നേട്ടങ്ങൾ**

---

രണ്ടാം ഫോറം

# പൌരധർമ്മം

## 1. ഭരണയന്ത്രം

'നാളത്തെ മന്ത്രിമാരാണ് നിങ്ങൾ' എന്നു പലരും നിങ്ങളോടു പ്രസംഗിക്കാറില്ലേ? എല്ലാവർക്കും, ഒരുപക്ഷെ, മന്ത്രിമാരാവാൻ സാധിച്ചില്ലെന്നു വരാം. എന്നാൽ, ഏതു മന്ത്രിയേയും തിരഞ്ഞെടുക്കാനുള്ള അധികാരം നിങ്ങളുടെ കൈവശമാണിരിക്കുന്നത്. കുമാരനും, കോരുതും, കൊച്ചുദേവസ്സിയും കുട്ടിമൂസ്സയും കൂടി യോജിച്ചാൽ മന്ത്രിമാരെ നിയമിക്കാനും മന്ത്രിമാരെ പുറത്താക്കാനും സാധിക്കും. ഇതു് എങ്ങിനെയെന്നായിരിയ്ക്കാം നിങ്ങളുടെ ചോദ്യം. നമ്മുടെ രാജ്യത്തിന്റെ ഭരണയന്ത്രം ഒന്നു പരിശോധിച്ചു നോക്കുക. അതിൽ നിയമസഭ എന്നൊരു ഘടകം ഉണ്ടു്. അതു് നിങ്ങളാണ് ഉണ്ടാക്കുന്നതു്. അതിൽക്കൂടി ഒട്ടെല്ലാ കാര്യങ്ങളും നിങ്ങൾക്കു നേടാം.

### നിയമസഭ

അടുത്തകാലത്തു എല്ലായിടത്തും വോട്ടു നടന്നതു നിങ്ങൾ കണ്ടില്ലേ? പാർലിമെൻറിലേക്കും, അസംബ്ളിയിലേക്കും വോട്ടു നടന്നു. അതിൽ പാർലിമെൻറിന്റെ കാര്യം അവിടെ നില്ക്കട്ടെ. അസംബ്ളിയെപ്പററി പറയാം. നാം ഇവിടെ ആദ്യം പഠിക്കാൻപോകുന്നതു് നമ്മുടെ രാജ്യത്തെ—തിരുവിതാംകൂർ കൊച്ചി സ്റ്റെയ്ററിന്റെ—ഭരണസമ്പ്രദായമാണ്. അതിൽ ഏററവും പ്രധാനമാണ് അസ്സംബ്ളി.

## സ്റ്റെയ്റ്റ് അസ്സംബ്ളി

ഈ സ്റ്റെയ്റ്റിലെ ഭരണത്തിനുവേണ്ട വ്യവസ്ഥകാം നിൎമ്മിക്കാനുള്ള സ്ഥാപനമാണ് നിയമസഭ അഥവാ, അസ്സംബ്ളി. പൊതുജനങ്ങാം തെരഞ്ഞെടുക്കുന്ന 108 അംഗങ്ങാം ഉാംക്കൊള്ളുന്നതാണ് നമ്മുടെ നിയമസഭ. അതു കൊല്ലത്തിൽ പല പ്രാവശ്യവും തിരുവനന്തപുരത്തു സമ്മേളിക്കും. രാജ്യത്തിൻെറ ക്ഷേമത്തിനുവേണ്ടി എന്തെല്ലാം ചെയ്യണമെന്ന് ഓരോ സമ്മേളനത്തിലുംവെച്ച് ആലോചിക്കും. ഭൂരിപക്ഷം അംഗങ്ങളുടെ അഭിപ്രായപ്രകാരം തീരുമാനങ്ങളും ചെയ്യും. നമ്മുടെ രാജ്യത്തു ഓരോ വകുപ്പിൻേറയും ഭരണം നിയമസഭ നിൎദ്ദേശിക്കുന്ന മട്ടിലാണു നടത്തുക.

ഈ നിയമസഭ എങ്ങനെയാണുണ്ടാക്കുക? ജനസംഖ്യയുടെ തോതനുസരിച്ച് നമ്മുടെ സ്റ്റെയ്റ്റിനെ പല നിയോജകമണ്ഡലങ്ങളായി തിരിച്ചിരിക്കുന്നു. 75000 ആളുകാംക്കു ഒരു പ്രതിനിധിവീതം ഉണ്ടാകും. നമ്മുടെ സ്റ്റെയ്റ്റിൽ 75 ലക്ഷം ആളുകളുണ്ട്. അതു കണക്കാക്കിയിട്ടാണ് 108 പ്രതിനിധികളെ നിശ്ചയിച്ചിട്ടുള്ളതു്. 21 വയസ്സായാൽ നിങ്ങാംക്കും ഈ തിരഞ്ഞെടുപ്പിനു വോട്ടു ചെയ്യാം. നിങ്ങാം യോജിച്ചുനിന്നു തെരഞ്ഞെടുക്കുന്ന ആാം നിങ്ങളുടെ അഭിപ്രായമനുസരിച്ചല്ലേ പ്രവൎത്തിക്കുക?

ഇങ്ങനെ നിങ്ങാം തെരഞ്ഞെടുക്കുന്ന പ്രതിനിധികാം അഞ്ചുകൊല്ലം കഴിയുമ്പോാം സ്ഥാനമൊഴിയണം. അപ്പോാം വീണ്ടും തിരഞ്ഞെടുപ്പു നടക്കും. നമ്മുടെ നിയമസഭയുടെ കാലാവധി അഞ്ചുകൊല്ലമാണ്.

നിയമസഭയ്ക്കു് എന്തെല്ലാമാണ് അധികാരങ്ങാം? നമ്മുടെ നാട്ടിലെ പണം എങ്ങനെയെല്ലാം ചിലവാക്കണമെന്ന് സഭയ്ക്കു നിശ്ചയിക്കാം. പണം പോരെങ്കിൽ പുതിയ

നികുതികഠം ചുമത്താം. രാജ്യത്തു ക്ഷേമം പുലത്താൻവേണ്ട സകല കാൎയ്യങ്ങളും ചെയ്യാം. നിയമസഭയിലെ ഭൂരിപക്ഷം അംഗങ്ങളുടെ നേതാവാണു് പ്രധാനമന്ത്രി. പ്രധാനമന്ത്രിയാണു് മററു മന്ത്രിമാരെ തിരഞ്ഞെടുക്കുന്നതു്. ഈ മന്ത്രിമാർ നിയമസഭയുടെ അഭിപ്രായമനുസരിച്ചത്രേ പ്രവൎത്തിക്കേണ്ടതു്. അപ്പോഠം, മന്ത്രിമാരെ ആർ നിയമിക്കുന്നു? സംശയമുണ്ടോ? നിങ്ങഠംതന്നെ.

## 2. ഭരണനിൎവ്വഹണം

രാജ്യം എങ്ങനെ ഭരിക്കണമെന്നു യോഗംകൂടി തീർപ്പുണ്ടാക്കുകയാണല്ലോ നിയമസഭ ചെയ്യുന്നതു്. ഈ തീർപ്പുകഠം ആർ നടത്തും? എങ്ങനെ നടത്തും? അതു നടത്തുന്ന ജോലിയാണു് ഭരണനിൎവ്വഹണ വിഭാഗത്തിനുള്ളതു്.

നമ്മുടെ നാട്ടിൽ രാജപ്രമുഖനാണു് ഈ ഭരണനിൎവ്വഹണ വിഭാഗത്തിൻെറ തലവൻ. രാജപ്രമുഖൻ നാടു നിങ്ങുന്നതുവരെ ഈ നിലയിൽ ഉദ്യോഗം തുടൎന്നുപോവാനാണു് നിശ്ചയം. രാജപ്രമുഖനെ ഉപദേശിക്കാനാണു് പ്രധാനമന്ത്രിയും മററു മന്ത്രിമാരും. ഭരണനിൎവ്വഹണവിഭാഗത്തിൻെറ നേതാക്കന്മാർ ഇവരാണു്.

പ്രധാനമന്ത്രിയും മററു മന്ത്രിമാരും കൂടിയ സ്ഥാപനത്തിനു് മന്ത്രിസഭ അഥവാ, ക്യാബിനററു് എന്നാണു് പേർ. രാജ്യം ഭരിക്കാൻ എന്തെന്തു നടപടികഠം സ്വീകരിക്കണമെന്നു് ഈ ക്യാബിനററു് ഓരോ അവസരത്തിലും യോഗം കൂടി നിശ്ചയിക്കും. ഈ നിശ്ചയങ്ങഠം രാജപ്രമുഖൻ അംഗീകരിക്കണം. ഗവമ്മേണ്ടു സെക്രട്ടറിയും മററുള്ള വകുപ്പദ്ധ്യക്ഷന്മാരും ക്യാബിനററിൻെറ നിദ്ദേശങ്ങഠം നടപ്പാക്കാനുള്ള ഉദ്യോഗസ്ഥന്മാരാണു്. ഭരണനിൎവ്വഹണത്തിൻെറ ആണിക്കല്ലു് ക്യാബിനററു് ആണെന്നു ഇതിൽനിന്നു് മനസ്സിലാക്കാമല്ലോ!

## 8. നീതിന്യായം

നമ്മുടെ ഭരണയന്ത്രത്തിൻെറ രണ്ടു ഭാഗങ്ങഠം നിങ്ങഠം കണ്ടു. നിയമങ്ങളുണ്ടാക്കാൻ നിയമസഭ; ഭരണം നടത്താൻ മന്ത്രിസഭ—ഇവയാണ് നിങ്ങഠം കണ്ടതു്. എന്നാൽ, ആരെങ്കിലും നാട്ടിൽ നിലവിലുള്ള നിയമങ്ങഠം ലംഘിച്ചാലോ? നല്ലൊരു രാജ്യത്തു് എല്ലാവർക്കും നീതി ലഭിക്കണം. കോടതികഠം വെച്ചിരിക്കുന്നതു് ഈ ആവശ്യത്തിനാണ്.

നമ്മുടെ സ്റ്റേററിൽ നീതിന്യായം നടത്തുന്ന ഏററവും വലിയ സ്ഥാപനം എറണാകുളത്തുള്ള ഹൈക്കോടതിയാണ്. ഹൈക്കോടതിയിൽ ഒരു ചീഫ് ജഡ്ജിയും വേറെ 6 ജഡ്ജിമാരുമുണ്ട്. അവരെ നിയമിക്കുന്നതു് ഇന്ത്യാ റിപ്പബ്ലിക്കിൻെറ പ്രസിഡണ്ടാണ്. പ്രസിഡണ്ട് ഇന്ത്യായൂണിയൻെറ ചീഫ് ജഡ്ജിയോടും രാജപ്രമുഖനോടും ആലോചിച്ചാണ് ഈ നിയമനം നടത്തുക. ഒരു ജഡ്ജിക്കു് അറുപതുവയസ്സുവരെ ഉദ്യോഗം ഭരിക്കാം.

എന്താണ് ജഡ്ജിയെ നിയമിക്കാൻ മന്ത്രിമാർക്കു് അധികാരം കൊടുക്കാത്തതു്? നീതിന്യായം നടത്താൻവേണ്ട പരമാധികാരമുള്ള ഈ ഉദ്യോഗസ്ഥന്മാർ യാതൊരു കക്ഷിയുടേയും സ്വാധീനശക്തിക്കു കീഴടങ്ങാൻ പാടില്ല. രാജ്യത്തു ഭരണം നടത്തുന്ന മന്ത്രിമാർക്കു് ജഡ്ജിയുടെ മേൽ അധികാരം സിദ്ധിച്ചാൽ അവരോ അവരുടെ നിർദ്ദേശപ്രകാരം മററുള്ള ഉദ്യോഗസ്ഥന്മാരോ അന്യായം പ്രവത്തിച്ചാൽ ജഡ്ജിക്കു വിധി കല്പിക്കാൻ വിഷമം നേരിടും.

ഹൈക്കോടതിയുടെ കീഴിൽ ഡിസ്ക്ട്രിക്ററ് കോടതികഠം, മുൻസിപ്പുകോടതികഠം, മജിസ്റ്റ്രേട്ടു കോടതികഠം എന്നിവയും ഉണ്ട്. വാദിപക്ഷത്തേയും പ്രതിപക്ഷത്തേയും മൊഴികഠം കേട്ടു് അതിൽ കാണുന്ന തെളിവുകളനുസരിച്ചു് ആ

രാണ് കുററം ചെയ്തതെന്നു ജഡ്ജിമാർ കണ്ടുപിടിക്കും. രാജ്യത്തു നടപ്പുള്ള നിയമങ്ങളനുസരിച്ച് കുററത്തിന്നു ശിക്ഷ കല്പിക്കാനും ജഡ്ജിക്കു അധികാരമുണ്ട്.

## ഭരണവകുപ്പുകൾ

നിയമം നിർമ്മിക്കുന്നവരേയും അതു നടപ്പാക്കുന്നവരേയും അതു വ്യാഖ്യാനിച്ചു വിധി കല്പിക്കുന്നവരേയും നാം കണ്ടു എന്നാൽ, രാജ്യഭരണം ഇതുകൊണ്ടൊന്നും പൂർത്തിയായില്ല. രാജ്യം ഭരിക്കാൻ പണം വേണം. അതു പല കാര്യങ്ങൾക്കുമായി ചിലവാക്കണം. ക്രമസമാധാനങ്ങൾ പാലിക്കണം. ഇതിനെല്ലാം പ്രത്യേകം വകുപ്പുകൾ കൂടിയേ കഴിയൂ. റവന്യൂ, ആദായനികുതി, വിദ്യാഭ്യാസം, ഭക്ഷണം, വൈദ്യം, പൊതുജനാരോഗ്യം, കൃഷി, സഹകരണം, പൊതുമരാമത്ത്, പോലീസ്, എക്സൈസ്, വ്യവസായവാണിജ്യങ്ങൾ, ട്രാൻസ്പോർട്ട് തദ്ദേശസ്വയംഭരണം, പ്രസിദ്ധീകരണം എന്നു തുടങ്ങി പല വകുപ്പുകളായി ഭാഗിച്ചാണ് രാജ്യഭരണം നടത്തുന്നതു്. പരിഷ്കാരം വർദ്ധിക്കുന്തോറും സക്കാരിൻെറ പ്രവത്തനം വികസിക്കുന്നു. വകുപ്പുകളും അതോടൊപ്പം പെരുകും. മനുഷ്യൻെറ ജീവിതത്തിൽത്തന്നെ ഈ വ്യത്യാസം കാണാനില്ലേ? വിശപ്പടക്കാൻ എന്തെങ്കിലും ഭക്ഷണം, നഗ്നത മറയ്ക്കാൻമാത്രം മതിയാകുന്ന ഒരു മുണ്ട്. വെയിലും മഴയും കൊള്ളാതെ ചുരുണ്ടു കിടക്കാൻ പററിയ ഒരു ഭവനം—ഇതായിരുന്നു പണ്ടത്തെ ആവശ്യങ്ങൾ. ഇന്നോ? നിങ്ങൾക്കു ട്രൗസറും ഷർട്ടും വേണം. അതുതന്നെ വളരെ ഭംഗിയായി തുന്നണം. തലമുടി മിനുക്കാൻ വാസനയുള്ള എണ്ണ വേണം. പെൺകുട്ടികളായാൽ പൌഡറും കൂടിയേ കഴിയൂ. ഇങ്ങനെ എണ്ണിത്തുടങ്ങിയാൽ എത്രയെത്ര ആവശ്യങ്ങളാണ് നമുക്കു വർദ്ധിച്ചിട്ടുള്ളതു്. ഈ വർദ്ധനതന്നെ സക്കാരിൻെറ ഭരണവകുപ്പുകളിലും കാണാം;

അനേകം ചക്രങ്ങളുള്ള തീവണ്ടിപോലെയാണ് ഗവമ്മേണ്ട്. ഓരോ വകുപ്പും ഓരോ ചക്രമാണ്.

### ഭരണവിഭാഗങ്ങൾ

മേല്പറഞ്ഞവിധം പല വകുപ്പുകളും ഉൾപ്പെട്ട നമ്മുടെ ഗവമ്മേണ്ടിനെപ്പററി ഇതുവരെ പഠിച്ചതിൽനിന്നു എന്താണ് നിങ്ങൾ മനസ്സിലാക്കുന്നതു്? ഗവമ്മേണ്ടിനെ ഭരണസൗകയ്യത്തിന്നായി എങ്ങനെയാണ് ഭാഗിച്ചിരിക്കുന്നതു്?— പ്രധാനമായി മൂന്നംശങ്ങളുള്ളതായി ആദ്യം മനസ്സിലാക്കി. അവ നിയമനിമ്മാണം, കായ്യനിവ്വഹണം, നീതിന്യായം എന്നിവയാണ്. ഒന്നുകൂടി സൂക്ഷ്മമായി പരിശോധിച്ചാൽ എന്താണ് കാണുക? പണം പിരിക്കുക, അതു പൊതുക്ഷേമത്തിന്നു വേണ്ടി ചിലവാക്കുക, രാജ്യത്തു ക്രമസമാധാനം പാലിക്കുക, എന്നീ കായ്യങ്ങളാണ് ഭരണത്തിൽ മുഖ്യമായിട്ടുള്ളതു്. ഭൂനികുതി, ആദായനികുതി, തൊഴിൽനികുതി തുടങ്ങിയവയിൽക്കൂടി പണം പിരിക്കുന്നു. വിദ്യാഭ്യാസം, മരാമത്തു്, പൊതുജനാരോഗ്യം മുതലായ പൊതുക്ഷേമത്തിന്നാവശ്യമുള്ള നടപടികൾ സ്വീകരിക്കുന്നു. നീതിന്യായക്കോടതികൾ, പോലീസ്, പട്ടാളം എന്നിവ വഴിയായി രാജ്യത്തു സമാധാനം പാലിക്കുന്നു.

ഭരണയന്ത്രത്തിൻെറ സ്വഭാവം സാമാന്യമായി നിങ്ങളെ ധരിപ്പിക്കാൻ വേണ്ട സംഗതികളാണ് ഇതുവരെ വിവരിച്ചതു്. ഭരണഘടനകൾ എന്തൊക്കെയാണെന്നും അവയോരോന്നിൻേറയും സ്വഭാവം എന്തെന്നും ഇത്രയുംകൊണ്ടു നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ടായിരിക്കണം.

## 2. രാജ്യഭരണം

രാജ്യം ഭരിക്കാനാണ് ഇനി ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നത്. ഇതു കേൾക്കുമ്പോൾ പരിഭ്രമം തോന്നുന്നുണ്ടോ? എവിടെന്നു പണം കിട്ടും? പണം കിട്ടിയാൽ എന്തൊക്കെയാണ് ചെയ്യുക? ഇതൊക്കെയായിരിക്കും നിങ്ങളെ വിഷമിപ്പിക്കുന്ന പ്രശ്നങ്ങൾ.

### ധനാഗമമാർഗ്ഗങ്ങൾ

രാജ്യം ഭരിക്കാനുള്ള പണം തയ്യാറാക്കാം നമുക്ക്. സ്റ്റേയ്റ്റിലെ ഭൂമിയെല്ലാം വാസ്തവത്തിൽ സർക്കാരിന്റെ സ്വത്താണ്. അതു നാം പ്രയത്നിക്കാൻ ഉപയോഗിക്കുന്നു. അതിനു കൊടുക്കുന്ന പ്രതിഫലമാണ് ഭൂനികുതി. ഇതു സർക്കാരിന്റെ ഒരു ധനാഗമമാർഗ്ഗമാണ്. കള്ള്, ചാരായം മുതലായ ലഹരി പദാർത്ഥങ്ങളിന്മേൽ ചുമത്തുന്ന ലൈസൻസ് വകയിൽ കിട്ടുന്ന സംഖ്യയാണ് ഇനിയൊന്ന്. ധാരാളം പണം വരവുള്ളവരിൽനിന്നു ഈടാക്കുന്ന ആദായനികുതിയും കച്ചവടസാമഗ്രികളിന്മേൽ ചുമത്തുന്ന വില്പനനികുതിയും സർക്കാരിലേക്കുള്ള വലിയ ആദായമാർഗ്ഗങ്ങളാണ്. മോട്ടോർ, ലോറി തുടങ്ങിയ വാഹനങ്ങളിന്മേൽ ചുമത്തുന്ന നികുതിയും അത്ര മോശമല്ല. സ്റ്റേയിററിലുള്ള വനങ്ങളിൽനിന്നു ലഭിക്കുന്ന ആദായവും ചില്ലറയല്ല. ഇവിടെ ഇറക്കുമതി ചെയ്യുന്ന സാധനങ്ങളിന്മേൽ ചുമത്തുന്ന ചുങ്കമാണ് മറെറാരു വലിയ ആദായമാർഗ്ഗം. ഇങ്ങനെ ഭൂനികുതി, ആദായനികുതി, വില്പനനികുതി, ലഹരിപദാർത്ഥങ്ങളിന്മേലുള്ള ലൈസൻസ്, വനത്തിൽനിന്നുള്ള വരവ് മുതലായവയാണ് നമ്മുടെ പ്രധാന ധനാഗമമാർഗ്ഗങ്ങൾ. ഇതിൽ ഇറക്കുമതി ചുങ്കവും ആദായനികുതിയും കേന്ദ്രഗവമ്മേണ്ടിലേക്കുള്ളതാണ്.

ഇനി നമ്മുടെ കൈവശം കിട്ടുന്ന പണം നല്ല കാൎയ്യങ്ങൾക്കായി ചിലവഴിക്കാനാണു് പോകുന്നതു്. വിദ്യാഭ്യാസം; പൊതുജനാരോഗ്യം, ക്രമസമാധാനപരിപാലനം, പൊതുമരാമത്തു്, ഭക്ഷ്യോല്പാദനവിതരണങ്ങൾ തുടങ്ങിയവയാണു് പൊതുക്ഷേമത്തിന്നാവശ്യമുള്ള ചില പ്രധാന സംഗതികൾ. ഇവയോരോന്നിനും വേണ്ടി എന്തുചെയ്യണം?

## വിദ്യാഭ്യാസവകുപ്പു്

രാജ്യഭരണത്തിൽ നമുക്കെവർക്കും പങ്കുണ്ടെന്നു പറഞ്ഞുവല്ലോ! ഗൗരവമേറിയ ഈ പണി നടത്തണമെങ്കിൽ നാട്ടുകാർക്കു നല്ല വിദ്യാഭ്യാസം വേണം. നല്ലപോലെ വിദ്യയഭ്യസിക്കുന്തോറും നമ്മുടെ ഭരണവും മെച്ചപ്പെടും.

വിദ്യാഭ്യാസവിഷയത്തിൽ സാമാന്യം നല്ലൊരു നിലയാണു് തിരുവിതാംകൂർ കൊച്ചിസംസ്ഥാനത്തിന്നു സിദ്ധിച്ചിട്ടുള്ളതു്. ജനങ്ങൾക്കു വിദ്യാഭ്യാസം സിദ്ധിക്കുവാൻവേണ്ടി എന്തൊക്കെയാണു് ഈ സ്റ്റെയിററിൽ ചെയ്യുന്നതു്? പ്രാഥമികവിദ്യാലയങ്ങൾ, മിഡിൽ സ്കൂളുകൾ, ഹൈസ്കൂളുകൾ, കോളേജുകൾ, സാങ്കേതികവിദ്യാലയങ്ങൾ, ഗ്രന്ഥശാലകൾ എന്നിവയത്രേ വിദ്യാഭ്യാസത്തിന്നായി ഇവിടെ ഏൎപ്പെടുത്തീട്ടുള്ള പ്രധാന സ്ഥാപനങ്ങൾ.

നാടിൻെറ നാനാഭാഗത്തുമായി 3973 പ്രാഥമിക വിദ്യാലയങ്ങൾ നമ്മുടെ സ്റ്റെയിററിലുണ്ടു്. പന്ത്രണ്ടു ലക്ഷത്തോളം കുട്ടികൾ ഇതിൽ വിദ്യയഭ്യസിക്കുന്നു. 5 കൊല്ലത്തെ വിദ്യാഭ്യാസമാണു് ഈ വിദ്യാലയങ്ങൾ വഴി നല്കുന്നതു്. പ്രാഥമികവിദ്യാഭ്യാസം ഇവിടെ നിൎബ്ബന്ധമാക്കിയിട്ടില്ലെങ്കിലും അതു സൌജന്യമായിട്ടാണു് നൽകുന്നതു്. വളരെ പണച്ചിലവുള്ള ഒരു കാൎയ്യമാണു് ഇതു്. പക്ഷെ, പരിഷ്കാരം സിദ്ധിച്ച രാജ്യങ്ങളിൽ ഇതിലധികം കാലത്തെ വിദ്യാഭ്യാസം നിൎബ്ബന്ധവും സൌജന്യവുമാണെന്നു് നിങ്ങൾ മനസ്സിലാക്കുക.

ഒന്നാംഫോറം മുതൽ മൂന്നാംഫോറംവരെയുള്ള മൂന്നുകൊല്ലത്തെ വിദ്യാഭ്യാസമാണ് മിഡിൽ സ്ക്കൂളുകൾകൊണ്ടു സിദ്ധിക്കുന്നതു്. ഈ സ്റ്റേയിററിൽ 783 മിഡിൽ സ്ക്കൂളുകളുണ്ടു്. ഒരുലക്ഷത്തി നാല്പതിനായിരത്തോളം കുട്ടികൾ മിഡിൽ സ്ക്കൂൾ ക്ലാസ്സുകളിൽ പഠിക്കുന്നു. അതിനുശേഷമുള്ള മൂന്നുകൊല്ലമാണ് ഹൈസ്ക്കൂൾ വിദ്യാഭ്യാസം. 387 ഹൈസ്ക്കൂളുകളുണ്ടു്. അതിലെല്ലാംകൂടി ഒരുലക്ഷത്തിഅറുപതിനായിരത്തോളം കുട്ടികൾ പഠിക്കുന്നു. ഇങ്ങനെ പതിനൊന്നുകൊല്ലത്തെ വിദ്യാഭ്യാസംകൊണ്ടു് ഒരു പൗരൻ അറിഞ്ഞിരിക്കേണ്ട എല്ലാ വിഷയങ്ങളെക്കുറിച്ചും സാമാന്യം ജ്ഞാനം സമ്പാദിക്കാം. സ്കൂൾഫൈനൽ ജയിച്ചാൽ നിങ്ങൾക്കു സക്കാരിന്റെ കീഴിൽ പല ഉദ്യോഗങ്ങളും ലഭിക്കാൻ വിരോധമില്ല. പുരോഗമനം സിദ്ധിച്ച രാജ്യങ്ങളിൽ സ്ക്കൂൾഫൈനൽ കഴിയുന്നതുവരെയുള്ള വിദ്യാഭ്യാസം നിർബ്ബന്ധവും സൌജന്യവുമാണു്. നമ്മുടെ നാട്ടിലും ഇതുതന്നെയാണ് ലക്ഷ്യം. അതു സാധിച്ചുവരുന്നേയുള്ളു.

വിദ്യാലയങ്ങൾ ഭരിക്കാനുള്ള ഉദ്യോഗസ്ഥമേധാവിയാണ് വിദ്യാഭ്യാസമേലദ്ധ്യക്ഷൻ. സ്ക്കൂളുകൾ പരിശോധിക്കാൻ പ്രത്യേകം ഇൻസ്പെക്ടർമാരുണ്ടു്.

## കോളേജുവിദ്യാഭ്യാസം

സ്ക്കൂൾഫൈനൽ ജയിച്ചവർക്കു ഉപരിവിദ്യാഭ്യാസം ചെയ്യാനാണ് കോളേജുകൾ. തിരുവിതാംകൂർ കൊച്ചി സ്റ്റേയിററിന് പ്രത്യേകമായി ഒരു സർവ്വകലാശാലയുണ്ടു്. തിരുവിതാംകൂർ സർവ്വകലാശാല എന്നാണ് ഇതിനു പേർ. തിരുവിതാംകൂർ പ്രദേശത്തുള്ള എല്ലാ കോളേജുകളും കൊച്ചി പ്രദേശത്തെ ഗവർമ്മേണ്ടു കോളേജുകളും ഈ സർവ്വകലാശാലയുടെ കീഴിലാണ്. കൊച്ചിയിലെ ഗവർമ്മേണ്ടുവകയല്ലാത്ത കോളേ

ജുകഠം ഇപ്പോഴും മദിരാശി സർവ്വകലാശാലയുടെ കീഴി ലാണു്.

ഇൻറർമിഡിയററ്, ബി. എ., ബി. എസ്. സി., ബി. എ. ഓണേഴ്സ്, ബി. എസ്. സി. ഓണേഴ്സ്, എം. എ., എം. എസ്. സി. എന്നീ ക്ലാസ്സുകളാണു് സാധാരണ കോളേ ജുകളിലുള്ളതു്. ഇൻറർമിഡിയററിനു രണ്ടുകൊല്ലവും; ബി. എ. ബി. എസ്. സി. എന്നിവയ്ക്കു് അതിനുശേഷം രണ്ടുകൊല്ലവും പഠിക്കണം. അങ്ങനെ സ്ക്കൂൾഫൈനൽ പാഠിച്ചശേഷം നാലു കൊല്ലം പഠിച്ചാൽ നിങ്ങഠംക്കു ബി. എ. എന്നോ, ബി. എസ് സി. എന്നോ ബിരുദ സമ്പാദിക്കാം. ഇൻറർമിഡിയററ് ജ യിച്ചശേഷം മൂന്നുകൊല്ലം പഠിച്ചാൽ ബി. എ. ഓണേഴ്സ്, ബി. എസ്. സി. ഓണേഴ്സ്, എന്നീ ബിരുദ്ദങ്ങളും ബി. എ ജയിച്ചു് രണ്ടു കൊല്ലം പഠിച്ചാൽ എം. എ. ബിരുദും നി ങ്ങഠംക്കു സമ്പാദിക്കാം. പരീക്ഷയിൽ ജയിച്ചെങ്കിലേ ബി രുദ ലഭിക്കുകയുള്ളുവെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ?

നിയമം, എഞ്ചിനിയറിങ്ങ്, എന്നിവ പഠിപ്പിക്കാനും തിരുവിതാംകൂർ സർവ്വകലാശാലയുടെ കീഴിൽ ഓരോ കോ ളേജുകളുണ്ടു്. നീയമം പഠിപ്പിക്കുവാനുള്ള കോളേജ് എറ ണാകുളത്തും, എഞ്ചിനിയറിങ്ങ് കോളേജ് തിരുവനന്തപു രത്തുമാണു്. ഇതിനെല്ലാംപുറമെ പാശ്ചാത്യസമ്പ്രദായത്തിലുള്ള വൈദ്യം പഠിപ്പിക്കാനായി ഒരു മെഡിക്കൽ കോളേജ് പുതു തായി തിരുവനന്തപുരത്തു സ്ഥാപിച്ചു കഴിഞ്ഞിരിക്കുന്നു. 1951-ലാണു് ഇതു് സ്ഥാപിച്ചതു്.

നമ്മുടെ സർവ്വകലാശാലയുടെ കീഴിൽ ഇതിനെല്ലാം പു റമെ ഒരു സംസ്കൃതകോളേജും ഒരു ആയുർവ്വേദകോളേജും കൂടി ഉണ്ടെന്നറിയുക. കൃഷി, മൃഗവൈദ്യം മുതലായവയ്ക്കുള്ള കോളേജുകഠം ഇതുവരെ സ്ഥാപിച്ചു കഴിഞ്ഞിട്ടില്ല.

## സാങ്കേതികവിദ്യാലയങ്ങൾ

കേവലം സാഹിത്യം, ചരിത്രം, ധനശാസ്ത്രം മുതലായ വിഷയങ്ങൾ പഠിച്ച് ഉന്നത ബിരുദ നേടിയതുകൊണ്ടുമാത്രം നമ്മുടെ രാജ്യത്തിൽ അഭിവൃദ്ധിയുണ്ടാക്കാൻ സാദ്ധ്യമല്ല. ഇവിടെ ഉണ്ടാകുന്ന ഉല്പന്നങ്ങൾകൊണ്ടു വലിയ തോതിൽ വ്യവസായങ്ങൾ നടത്താനും, വദ്യുച്ഛക്തി സംഭരിച്ച് വലിയ യന്ത്രശാലകളും മററും നടത്താനും ആവശ്യമായ പരിശീലനമാണ് ഇന്ന് അത്യാവശ്യം. ഒരു എഞ്ചിനിയറിങ്ങ് കോളേജുകൊണ്ടോ, ഒരു മെഡിക്കൽ കോളേജുകൊണ്ടോ സാങ്കേതികപരിശീലനത്തിന്നുള്ള ദാഹം തീരുകയില്ല. ഏതാനും വിദ്യാലയങ്ങൾ നെയ്ത്ത്, മരപ്പണി മുതലായവ പഠിപ്പിക്കുന്നവയായിട്ടുണ്ട്. പക്ഷെ, അതൊന്നും വേണ്ടത്ര തെളിഞ്ഞിട്ടില്ല. തൃശ്ശിവപേരൂരിൽ മഹാരാജാസ് ടെക്നോളോജിക്കൽ ഇൻസ്റ്റിററ്യൂട്ട് എന്ന് ഒരു സ്ഥാപനം സാങ്കേതികപരിശീലനത്തിന്നുള്ളതാണ്.

അദ്ധ്യാപകന്മാർക്ക് പരിശീലനം നല്കാനുള്ള ഏതാനും ട്രെയ്നിങ്ങ് സ്കൂളുകളും, രണ്ടു ട്രെയ്നിങ്ങ്കോളേജുകളും സ്റ്റേയിററിലുണ്ട്. സംസ്കൃതം പഠിപ്പിക്കാൻ 54 വിദ്യാലയങ്ങളുണ്ട്. ഇതിനു പുറമെ കലകൾ പഠിപ്പിക്കാൻ കലാമണ്ഡലം, ശിശുക്കളെ പഠിപ്പിക്കാൻ നഴ്സറി സ്കൂളുകൾ, സംഗീതം പഠിപ്പിക്കാൻ പ്രത്യേകം വിദ്യാലയങ്ങൾ എന്നിവയും നമ്മുടെ നാട്ടിലുണ്ട്.

പ്രായപൂർത്തിവന്നവർക്കുള്ള വിദ്യാഭ്യാസം ഗ്രന്ഥശാലകളിൽക്കൂടിയാണ് ഇന്നു പ്രധാനമായി സാധിക്കുന്നതു്. ഗ്രന്ഥശാലകളുടെ എണ്ണം വർദ്ധിപ്പിക്കാനും അവ ശരിയായി നടത്തിക്കാനും മററുമായി ഒരു പ്രത്യേക വകുപ്പുതന്നെ ഉണ്ടാക്കിട്ടുണ്ട്. ഇതിൻെറ ഫലമായി നാട്ടിൻപുറങ്ങളിൽ ധാരാ

ളം ഗ്രന്ഥാലയങ്ങൾ ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു. സൎക്കാരിൽനിന്നും ഈ വകക്കു സഹായധനം കൊടുക്കുന്നുണ്ടു്.

## പൊതുജനാരോഗ്യവും ശുചീകരണവും

വിദ്യാഭ്യാസത്തെപ്പോലെതന്നെ ഒരു പരിഷ്കൃതരാജ്യത്തിനു ശ്രദ്ധിക്കാനുള്ള മറെറാരു വിഷയമാണു് പൊതുജനാരോഗ്യം. നാട്ടിൽ സമാധാനമുണ്ടാകണമെങ്കിൽ പൊതുജനങ്ങൾക്കു് ആരോഗ്യം ഉണ്ടാകണം. രോഗങ്ങൾ ബാധിക്കാതെ നോക്കുക, ബാധിച്ച രോഗങ്ങൾക്കു നല്ല ചികിത്സാസമ്പ്രദായം നടത്തുക—ഇതുരണ്ടും പരിഷ്കൃതരാജ്യങ്ങളിലൊക്കെ നടപ്പുണ്ടു്.

ഈ ആവശ്യങ്ങളൊക്കെ മുൻനിൎത്തി നമ്മുടെ സ്റ്റേയ്ററിൽ എന്തൊക്കെയാണു് ചെയ്യുന്നതു്? പ്രധാനപ്പെട്ട സ്ഥലങ്ങളിലെല്ലാം രോഗികളെ കിടത്തി ചികിത്സിക്കാൻവേണ്ട വലിയ ധൎമ്മാസ്പത്രികൾ ഉണ്ടു്. പല ഗ്രാമങ്ങളിലും രോഗികളെ പരിശോധിച്ചു മരുന്നു കൊടുക്കാൻ മാത്രമുള്ള ചെറിയ ആസ്പത്രികളുമുണ്ടു്. ഗ്രാമീണ ഡിസ്പെൻസറികൾ എന്നത്രേ ഇവക്കു പേർ. ഇതെല്ലാം ഇംഗ്ലീഷ് ചികിത്സാക്രമത്തിലുള്ളതാണു്. ഇതിനു പുറമെ ആയുൎവ്വേദചികിത്സക്കുവേണ്ട ഏതാനും ആസ്പത്രികളും കുറെ പഞ്ചായത്തു വൈദ്യശാലകളും നമ്മുടെ നാട്ടിലുണ്ടു്.

പൊതുജനാരോഗ്യം പാലിക്കാനായി സാനിററി ഇൻസ്പെക്ടർമാരെ ഏൎപ്പെടുത്തിയിട്ടുണ്ടു്. സാംക്രമികരോഗങ്ങൾ ബാധിക്കാതെ നോക്കാൻവേണ്ട മുൻകരുതൽ ചെയ്യുകയാണു് ഇവരുടെ ജോലി. ഭക്ഷണപദാൎത്ഥങ്ങളും ജീവിക്കുന്ന സ്ഥലവും ശുചിയായി സൂക്ഷിക്കാൻവേണ്ട നടപടികളും കുറെയൊക്കെ ചെയ്തുവരുന്നുണ്ടു്. ഇതിനു പുറമെ കുറെ ആരോഗ്യകേന്ദ്രങ്ങൾ ഏൎപ്പെടുത്തി പ്രസവകാലത്തു സ്ത്രീകൾക്കു അപാ

യം സംഭവിക്കാതെ നോക്കാനും ശ്രമിക്കുന്നുണ്ട്. സ്കൂളുകളിലും കോളേജുകളിലും വൈദ്യപരിശോധന നടത്താൻ ഉദ്യോഗസ്ഥന്മാരെ നിയമിച്ചിട്ടുണ്ട്. വസൂരികുത്തിവെപ്പ് ഏററവും ശുഷ്കാന്തിയോടുകൂടി നടത്താൻ നമുക്കു സാധിക്കുന്നുണ്ട്. കുത്തിവെക്കണമെന്ന് ആഗ്രഹിക്കുന്ന ഒരാൾക്കും സൌകര്യമനുവദിക്കാതിരിക്കുന്നില്ല. അതു സൌജന്യമായി ചെയ്തുകൊടുക്കുന്നുമുണ്ട്.

## സ്വത്തുക്കളുടെ സംരക്ഷണവും നീതിന്യായവും

നമ്മുടെ ശരീരത്തിനും സ്വത്തുക്കൾക്കും രക്ഷ ലഭിക്കേണ്ടതാണ് ഇനിയത്തെ ആവശ്യം. പരിഷ്കാരം സിദ്ധിച്ച ഒരു നാട്ടിൽ ഒരാൾക്കും ഇഷ്ടംപോലെ തെന്തും പാടാൻ അനുവാദം നല്കുകയില്ല. സുരേശൻ ഒരു കൊട്ട മൽഗോവാ മാമ്പഴവുംകൊണ്ടു ചന്തയ്ക്കു പോകയാണെന്നു വിചാരിക്കുക. നാണുക്കുട്ടൻ എന്ന പോക്കിരി സുരേശനെ തള്ളി താഴെയിട്ട് ആ മാമ്പഴവുംകൊണ്ടു പൊയ്ക്കളഞ്ഞാലോ? അതു് അനീതിയാണെന്നു നിങ്ങൾ പറയും. പക്ഷേ, അതുകൊണ്ടായില്ല. മേലിൽ അത്തരം അഴിമതി നടക്കാതിരിക്കണ്ടേ? അടുത്ത പോലീസ്സ്റ്റേഷനിൽ അറിവുകൊടുത്താൽ പോലീസ്സുകാർ നാണുക്കുട്ടനെ പിടിച്ചു മജിസ്ട്രേട്ടിൻെറ മുമ്പാകെ ഹാജരാക്കും. കുററം ചെയ്തതു മജിസ്ട്രേട്ടിനെ ബോദ്ധ്യപ്പെടുത്താൻവേണ്ട തെളിവുകൾ അവർ നൽകണം. ഇങ്ങനെ കുററം തെളിഞ്ഞാൽ മജിസ്ട്രേട്ട് രാജ്യത്തു നടപ്പുള്ള നിയമമനുസരിച്ച് നാണുക്കുട്ടനു ശിക്ഷ വിധിക്കും. ഇങ്ങനെ, അഴിമതികാട്ടുന്നവരെ കണ്ടുപിടിച്ച് കുററം ആരോപിക്കേണ്ടതു പോലീസിൻെറ ജോലിയും, അവരെ ശിക്ഷിക്കേണ്ടതു മജിസ്ട്രേട്ടിൻെറ ചുമതലയുമാണ്.

കടം വാങ്ങിയ പണം മടക്കിക്കൊടുക്കാതിരിക്കുക, ഒരാൾക്ക് അവകാശപ്പെട്ട സ്വത്ത് അയാൾക്കു ലഭിക്കാതിരി

ക്കുക എന്നൊക്കെ വരുന്നതും അനീതിയാണു്. ഇത്തരം കേസ്സുകളിൽ തീർപ്പു കല്പിക്കുന്നതിന്നാണു് മുൻസിപ്പുകോടതികൾ. വലിയ കേസ്സുകൾ വിചാരണ ചെയ്യാനാണു് ഡിസ്ത്രിക്ടു് കോടതികൾ. അവിടെ കല്പിക്കുന്ന വിധിയിന്മേൽ ഏതെങ്കിലും കക്ഷിക്കു ആക്ഷേപമുണ്ടെങ്കിൽ അതു ഹൈക്കോടതിയിൽ ബോധിപ്പിക്കാം. ഇങ്ങനെ ബോധിപ്പിക്കുന്നതിന്നു് 'അപ്പീൽ കൊടുക്കുക' എന്നു പറയുന്നു.

നമ്മുടെ നാട്ടിൽ ഇങ്ങനെ ക്രമസമാധാനം പാലിക്കാനായി ധാരാളം പോലീസ്സുകാരും, മജിസ്ത്രേട്ടുകോടതികളും, മുൻസിപ്പുകോടതികളും അവയ്ക്കു മീതെ ഡിസ്ത്രിക്ടു് കോടതികളും ഹൈക്കോടതിയുമുണ്ടു്. പോലീസ്സുവകുപ്പിൻെറ തലവനു 'ഇൻസ്പെക്ടർ ജനറൽ ഓഫ് പോലീസ്' എന്നാണു് പേർ. അതിനു താഴെ ഡിസ്ത്രിക്ടു് സൂപ്രണ്ടു്, സക്കിൾ ഇൻസ്പെക്ടർ, സബ് ഇൻസ്പെക്ടർ, ഹെഡ് കോൺസ്റ്റബിൾ, കോൺസ്റ്റബിൾ എന്നിവരുമുണ്ടു്.

## പൊതുമരാമത്തു വകുപ്പ്

സക്കാർവക കാര്യാലയങ്ങൾ പണിയിക്കുക, റോഡുകൾ വെട്ടിക്കുക, പാലം പണിയിക്കുക, തോടുകൾ കുഴിപ്പിക്കുക, അണകൾ കെട്ടിക്കുക, വിദ്യുച്ഛക്തി വിതരണം ചെയ്യുക എന്നിങ്ങനെ പല പണികളും ഇനിയും ബാക്കിയുണ്ടു്. പൊതുമരാമത്തുവകുപ്പിൻെറ ജോലിയാണു് ഇതൊക്കെ.

നമ്മുടെ നാട്ടിൽ സക്കാർവക എത്ര വളരെ കെട്ടിടങ്ങളാണുള്ളതു്! സ്കൂൾകെട്ടിടങ്ങളാണു് ഇതിൽ മുഖ്യം. എണ്ണത്തിൽ കൂടുതലുള്ളതും സ്കൂൾകെട്ടിടങ്ങളാണു്. പുതിയ കെട്ടിടങ്ങൾ പണിയിക്കണം, പഴയ കെട്ടിടങ്ങളുടെ കേടുകൾ തീക്കണം. ഇതുപോലെതന്നെ പുതിയ റോഡുകൾ വെട്ടിക്കേണ്ടിവരും; ഇപ്പോഴുള്ള റോഡുകൾ കേടുതീർക്കേണ്ടി

വരും. പാലം, തോട്ട്, അണ, ഇവയൊക്കെ ഓരോകൊല്ലം മുന്നോട്ട പോകുന്തോറും പെരുകിവരുന്നു. വളരെ ഉത്തരവാദപ്പെട്ട പണികളാണ് ഇവ. നല്ല സാങ്കേതികപരിജ്ഞാനം സിദ്ധിച്ചവരെക്കൊണ്ടേ ഇതൊക്കെ നടത്തിക്കാൻ കഴിയൂ.

പൊതുമരാമത്തുവകുപ്പിൽ എഞ്ചിനിയർമാരും അവരുടെ താഴെ ഓവർസിയർമാരുമുണ്ട്. ഓരോ പണിയുടേയും ചിലവിൻെറ കണക്ക തയ്യാറാക്കി അതുപ്രകാരം പണികൾ നടത്തിക്കുന്നതു ഇവരാണ്. പൊതുമരാമത്തു സംബന്ധിച്ചുള്ള സാങ്കേതികപരിശീലനം സിദ്ധിച്ച ഉദ്യോഗസ്ഥന്മാരാണ് ഇവർ.

## ഭക്ഷ്യവകുപ്പ്

രണ്ടാം ലോകമഹായുദ്ധം തുടങ്ങുന്നതുവരെ നമുക്ക ഭക്ഷണത്തിനു വലിയ പ്രയാസമുണ്ടായിരുന്നില്ല. അരിയോ ഗോതമ്പോ, മററു ധാന്യങ്ങളോ എത്ര വേണമെങ്കിലും കിട്ടിയിരുന്നു. എന്നാൽ ഇപ്പോഴോ? നിങ്ങൾക്കറിയാമല്ലോ കഷ്ടപ്പാട്.

വയററു നിറച്ച് ഊണുകഴിക്കാൻ വേണ്ട അരി പണമുണ്ടായാലും നമുക്കിന്ന് കിട്ടാൻ പ്രയാസമാണ്. അരി ധാരാളം കൈവശം വെച്ചിരിക്കുന്നവർ ഇഷ്ടംപോലെ ധൂർത്തടിച്ചാൽ മററു പലരും പട്ടിണികിടക്കേണ്ടിവരും. അയാളോ അയാളുടെ കാരണവന്മാരോ പ്രയത്നിച്ചുണ്ടാക്കിയ നെല്ലല്ലേ? എന്നൊക്കെ ചോദിച്ചേക്കാം നിങ്ങൾ. പക്ഷെ, അയാൾ നെല്ലുണ്ടാക്കുന്ന സമയത്ത് അയാൾക്ക് ആവശ്യമുള്ള വേറെ പല സാധനങ്ങളും ഉണ്ടാക്കുന്നവരാണ് മററുള്ളവർ. അവർക്ക ഭക്ഷണം കൊടുക്കാതെ കഴിയുമോ? ഭക്ഷണം എല്ലാവർക്കും കിട്ടുമാറാക്കേണ്ടതു് സക്കാരിൻെറ ചുമതലയാണ്. രണ്ടാംലോകമഹായുദ്ധം തുടങ്ങിയപ്പോഴുണ്ടായ ഭക്ഷണക്ഷാമം നിമിത്തമാണ്

'ഭക്ഷ്യവകുപ്പ്' എന്നൊന്നു സൃഷ്ടിച്ചതു്. നമുക്കാവശ്യമുള്ള ഭക്ഷണം ശേഖരിച്ചു് അതു എല്ലാവർക്കും ന്യായമായ വിലയ്ക്കു വില്ക്കാൻവേണ്ട നടപടികളാണു് ഈ വകുപ്പുകാർ നടത്തുന്നതു്.

കേന്ദ്രഗവമ്മേണ്ടാണു് ഓരോ സ്റ്റേയിററിലേക്കും ആവശ്യമുള്ള ഭക്ഷണസാധനങ്ങളുടെ വിഹിതം നിർണ്ണയിക്കുന്നതു്. ഇവിടെ ഉണ്ടാകുന്ന ഭക്ഷണസാധനങ്ങളുടെ കണക്കും കേന്ദ്രഗവമ്മെണ്ടിനെ ബോധിപ്പിക്കണം. ഓരോ സ്ഥലത്തേയും ജനസംഖ്യയുടെ തോതും ഉപയോഗിക്കുന്ന ഭക്ഷണങ്ങളുടെ സ്വഭാവവുംനോക്കി കേന്ദ്രഗവമ്മെണ്ടു് ഭക്ഷ്യവിഭവങ്ങളുടെ വിഹിതം നിർണ്ണയിക്കുന്നു. ഇന്ത്യയിൽ എല്ലായിടത്തും ഒരേ തോതിൽ ഭക്ഷണം കിട്ടാറാകണമെന്നാണു് കേന്ദ്രത്തിൻെറ ലക്ഷ്യം. ഗോതമ്പു താല്പൎയ്യമുള്ള സ്ഥലത്തു് അതും, അരി വേണ്ട സ്ഥലത്തു് അരിയും കൊടുക്കും. ആകെ കിട്ടുന്ന ഭക്ഷണസാധനത്തിൻെറ നില നോക്കീട്ടാണു് ഇത്ര ഔൺസ് റേഷൻ കൊടുക്കാമെന്നു നിശ്ചയിക്കുന്നതു്. തന്നെപ്പോലെ മററുള്ളവരും ജീവിക്കണമെന്നു വിചാരിക്കാൻ കഴിവുള്ളവർ അതാതു കാലത്തു് അനുവദിച്ചുകിട്ടുന്ന റേഷൻകൊണ്ടു ജീവിച്ചുകൊള്ളും. ആവശ്യം കഴിച്ചു ബാക്കിയുള്ള നെല്ലു സക്കാരിലേക്കു ഏല്പിച്ചുകൊടുക്കുകയും ചെയ്യും. സമുദായസ്നേഹമുള്ളവർ ചെയ്യേണ്ട ഒരു ചുമതലയാണിതു്.

# 5. ഇന്ത്യാറിപ്പബ്ലിക്ക്

ഇതുവരെ നാം നമ്മുടെ സ്റ്റെയ്റ്റിന്റെ ഭരണസമ്പ്രദായമാണ് പഠിച്ചത്. എന്നാൽ സ്റ്റെയ്റ്റുകളെല്ലാം ഇന്ത്യാറിപ്പബ്ലിക്കിന്റെ ഘടകങ്ങളാണ്. ഇന്ത്യ ഒരു പൊതുകുഡുംബമായി ജീവിക്കണമെന്നാണ് നമ്മളിൽ ഭൂരിപക്ഷം ആളുകളുടേയും ലക്ഷ്യം. ഇതിന്നു പാർലിമെൻറ് എന്നാണ് പേർ. നിയമനിർമ്മാണവിഭാഗം എന്നു പറയുന്നത് ഈ പാർലിമെൻറാണ്.

## പാർലിമെൻറ്

പാർലിമെൻറിൽ സ്റ്റെയ്റ്റ് കൌൺസിൽ, ജനസഭ എന്നിങ്ങനെ രണ്ടു മണ്ഡലങ്ങൾ ഉള്ളതായി പറഞ്ഞുവല്ലോ! സ്റ്റെയ്റ്റ് കൌൺസിലിൽ പരമാവധി 250 അംഗങ്ങളാണ് ഉണ്ടായിരിക്കുക. ഇന്ത്യയിലെ എ, ബി, സി. എന്നീ മൂന്നു വകുപ്പുകളിലുംകൂടി ആകെയുള്ള 28 സ്റ്റെയ്റ്റുകളിൽനിന്നുള്ള പ്രതിനിധികളാണ് ഇതിലെ അംഗങ്ങൾ. ഇവരെ തിരഞ്ഞെടുക്കുന്നത് അതാതു സ്റ്റെയിററിലെ അസ്സംബ്ളിയിലെ അംഗങ്ങളാണ്. ഇതിന്നു പുറമെ 12 പേരെ ഇന്ത്യാ റിപ്പബ്ലിക്കിന്റെ പ്രസിഡണ്ടിന്നു നിയമിക്കാനും അധികാരമുണ്ട്. ഈരണ്ടുകൊല്ലം കൂടുമ്പോൾ ഇതിലെ മൂന്നിലൊരുഭാഗം ആളുകൾ പിരിഞ്ഞുപോകും. ആ സ്ഥാനത്ത് പുതിയ അംഗങ്ങളെ തിരഞ്ഞെടുക്കുകയും ചെയ്യും.

ജനസഭയിൽ 500 അംഗങ്ങൾവരെ ആവാം. ജനസംഖ്യയുടെ തോതുനോക്കി ഇന്ത്യയെ അനേകം നിയോജകമണ്ഡലങ്ങളായി തിരിച്ചിരിക്കുന്നു. ഓരോ നിയോജകമണ്ഡലത്തിൽനിന്നും അവിടത്തെ പ്രായപൂർത്തിവന്ന സ്ത്രീപുരുഷന്മാർ വോട്ടു

ചെയ്തു തിരഞ്ഞെടുക്കുന്ന അംഗങ്ങളാണ് ഇവർ. ഇവരുടെ കാലാവധി അഞ്ചുകൊല്ലമാണ്.

ഈ സഭ ഒരു സ്പീക്കർ ഡെപ്യൂട്ടിസ്പീക്കർ എന്നിങ്ങനെ രണ്ടുപേരെ തിരഞ്ഞെടുക്കും. സഭായോഗങ്ങളിൽ സാധാരണ അദ്ധ്യക്ഷത വഹിക്കുന്നതു് സ്പീക്കറാണ്. സ്പീക്കർ ഇല്ലാത്ത അവസരങ്ങളിൽ ഡെപ്യൂട്ടിസ്പീക്കർ ആ സ്ഥാനം വഹിക്കും.

ജനസഭയ്ക്കാണ് അധികാരം കൂടുതലുള്ളതു്. ധനസംബന്ധമായ ബില്ലുകൾ ജനസഭയിലേ അവതരിപ്പിച്ചുകൂടു. ജനസഭയിൽ ഈ ബിൽ പാസ്സാക്കിയാൽ ഉടനെ സ്റ്റെയ്റ്റ്കൌൺസിലിന്റെ ശുപാർക്കയയ്ക്കും. അവിടെ 14 ദിവസത്തിനകം ബില്ലിനെപ്പററി ആലോചിക്കാം. കൌൺസിലിന്റെ ശുപാർശകളെ സ്വീകരിക്കാനും തള്ളിക്കളയാനും ജനസഭയ്ക്കു് അധികാരമുണ്ടു്. ചുരുക്കത്തിൽ, പണം ചിലവാക്കാൻ ജനസഭയ്ക്കേ അധികാരമുള്ളു.

ധനസ്സംബന്ധമല്ലാത്ത ബില്ലുകൾ രണ്ടു സഭയിലും അവതരിപ്പിക്കാം. രണ്ടു സഭയും അംഗീകരിച്ചല്ലാതെ അത്തരം ബില്ലുകൾ നിയമമാക്കാനും സാദ്ധ്യമല്ല. എന്നാൽ, ഒരു സഭയിൽ പാസ്സാക്കിയ ബില്ല് മററൊരു സഭയിൽ തള്ളിക്കളഞ്ഞാലോ? അങ്ങനെ അഭിപ്രായവിത്യാസം വരുമ്പോൾ രണ്ടു സഭകളും ഒന്നിച്ചു വിളിച്ചുകൂട്ടാൻ പ്രസിഡണ്ടിനു അധികാരമുണ്ടു്. ആ സമ്മേളനത്തിലെ ഭൂരിപക്ഷത്തിന്റെ അഭിപ്രായമനുസരിച്ചാണ് പ്രസിഡണ്ടു് പ്രവൎത്തിക്കുക, എല്ലാ ബില്ലും പ്രസിഡണ്ടു് അംഗീകരിച്ചാലേ നിയമമാകയുള്ളു.

## ഭരണനിൎവ്വഹണം

പ്രസിഡണ്ടു് ആണ്—ഇന്ത്യയിലെ ഭരണനിൎവ്വഹണത്തിന്റെ തലൻ. ഈ പ്രസിഡണ്ടിനെ തിരഞ്ഞെടുക്കുന്നതെങ്ങനെ

യാണെന്നറിയാമോ? കേന്ദ്രത്തിലെ പാർലിമെൻറിലെ രണ്ടു മണ്ഡലങ്ങളിലേയും അംഗങ്ങൾക്ക പുറമെ സ്റ്റെയ്റ്ററുകളിലെ അസ്സംബ്ളി എന്നു പറയുന്ന ജനസഭയിലേയും അംഗങ്ങൾ വോട്ടുചെയ്തിട്ടാണ് ഈ തിരഞ്ഞെടുപ്പ്. തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾക്ക മാത്രമേ ഈ വോട്ടിൽ പങ്കെടുത്തുകൂടു. ചുരുക്കത്തിൽ, ഇന്ത്യയിലെ എല്ലാ ഭാഗത്തേയും ജനങ്ങൾക്ക വിശ്വാസമുള്ള ആളായിരിക്കും പ്രസിഡണ്ടു്. അദ്ദേഹത്തിൻെറ ഉദ്യോഗകാലാവധി അഞ്ചുകൊല്ലമാണ്. മുപ്പത്തഞ്ചു വയസ്സിനു താഴെയുള്ളവർക്ക പ്രസിഡണ്ടാവാൻ പാടില്ല.

സാധാരണ സന്ദർഭങ്ങളിൽ പ്രസിഡണ്ടിനു വലിയ അധികാരങ്ങളൊന്നുമില്ല. മന്ത്രിമാരുടെ തീരുമാനങ്ങൾക്കൊക്കെ ഒപ്പിട്ടുകൊടുക്കുകയേ വേണ്ടു. എന്നാൽ അടിയന്തിരഘട്ടങ്ങളിൽ സാധാരണയിൽകവിഞ്ഞ അധികാരങ്ങളുണ്ടു്.

പ്രസിഡണ്ടിനെ സഹായിക്കാൻ ഒരു വൈസ് പ്രസിഡണ്ടിനെ തിരഞ്ഞെടുക്കാം കേന്ദ്രത്തിലെ സ്റ്റെയ്റ്റ് കൌൺസിലും ജനസഭയും കൂടിയാണ് വൈസ്പ്രസിഡണ്ടിനെ തിരഞ്ഞെടുക്കുക. സ്റ്റെയ്റ്റ് കൌൺസിൽ യോഗത്തിൽ അദ്ധ്യക്ഷത വഹിക്കുന്നതു വൈസ്പ്രസിഡണ്ടാണ്. അഞ്ചുകൊല്ലമാണ് വൈസ്പ്രസിഡണ്ടിൻെറ കാലാവധി.

## മന്ത്രിസഭ

ഭരണകാര്യങ്ങളിൽ യഥാർത്ഥമായ അധികാരം മന്ത്രിസഭയ്ക്കാണ്. പാർലിമെൻറിലെ—ജനസഭയിലെ ഭൂരിപക്ഷകക്ഷിയുടെ നേതാവായിരിക്കും പ്രധാനമന്ത്രി. കോൺഗ്രസ്സ്, സോഷ്യ

ലിസ്റ്റ്കക്ഷി, ഐക്യമുന്നണി തുടങ്ങിയ പല കക്ഷികളും ഉള്ള തു നിങ്ങറംക്കറിയാമല്ലോ! ഏതു കക്ഷിയിലെ അംഗങ്ങളാണു് കൂടുതലുള്ളതെന്നു നോക്കും. ആ കക്ഷിയുടെ നേതാവാണു് മന്ത്രി സഭയുണ്ടാക്കുക.

## നീതിന്യായം

ഇന്ത്യായൂണിയൻെറ നീതിന്യായവകുപ്പിൻെറ കേന്ദ്രം 'സുപ്രീംകോടതി'യാണു്. ഇതിൽ ഒരു ചീഫ്ജഡ്ജിയും വേറെ ഏഴു ജഡ്ജിമാരും ഉണ്ടു്. മറ്റെല്ലാ കോടതികളും ഈ സുപ്രീംകോടതിയുടെ കീഴിലാണു്. ദെല്ലിയിലാണു് ഈ കോടതി സ്ഥാപിച്ചിട്ടുള്ളതു്. യൂണിയൻ പ്രസിഡണ്ടാണു് ഈ ജഡ്ജിമാരെ നിയമിക്കുക. ജഡ്ജിമാർക്കു് മന്ത്രിസഭയോടു യാതൊരു കടപ്പാടുമില്ല. അതുകൊണ്ടു് രാജ്യത്തെ നിയമങ്ങളനുസരിച്ചു് മന്ത്രിമാരടക്കം ആരേയും ന്യായപ്രകാരം ശിക്ഷിക്കാം. മുഖം നോക്കാതെ വിധിയെഴുതാൻ സ്വാതന്ത്ര്യമുണ്ടെന്നത്ഥം.

## ഉദ്യോഗങ്ങറം

കേന്ദ്രത്തിലും സ്റ്റെയ്ററുകളിലും ഉദ്യോഗസ്ഥന്മാരെ നിയമിക്കാൻ 'പബ്ളിക്സവ്വീസ് കമ്മീഷൻ' എന്ന പേരിൽ പ്രത്യേകം സഭകളുണ്ടു്. യൂണിയൻ പബ്ളിക് സവ്വീസം കമ്മീഷനിലേക്കുള്ള അംഗങ്ങളെ യൂണിയൻ പ്രസിഡണ്ടാണു് നിയമിക്കുക. ഇവർ ആറുകൊല്ലമേ ഉദ്യോഗം ഭരിച്ചുകൂടു. അറുപത്തഞ്ചു വയസ്സായാൽ പിരിഞ്ഞുപോകയും വേണം. ഇവർ നിഷ്പക്ഷമായി തങ്ങളുടെ ജോലി നിവ്വഹിക്കാൻ വേണ്ട എല്ലാ വ്യവസ്ഥകളും ഭരണഘടനയിലുണ്ടു്.

## സൈന്യം

പരമാധികാരത്തോടുകൂടിയ ഒരു സ്വാതന്ത്ര്യരാജ്യമായ ഇന്ത്യക്കു് രാജ്യരക്ഷയ്ക്കുവേണ്ടി മററാരേയും ആശ്രയിക്കാനില്ല. അതുകൊണ്ടു സൈന്യം വളരെ പ്രധാനപ്പെട്ട ഒരു വകുപ്പാണു്. കര, കടൽ, ആകാശം എന്നീ മൂന്നു വിഭാഗത്തിലുംപ്പെട്ട സൈന്യം ഇന്ത്യയ്ക്കുണ്ടു്. അതു പാർലിമെൻറിൻെറ നിയന്ത്രണത്തിലാണു്. സൈനികഭരണത്തിനു പ്രത്യേകം ഒരു മന്ത്രിയുമുണ്ടു്.

## ഇന്ത്യ മുഴവൻ ഒരേ ഭരണത്തിൻ കീഴിൽ

സ്റ്റേയ്ററുകൾക്കു പ്രത്യേകനിയമങ്ങളും മന്ത്രിമാരും നീതിന്യായക്കോടതികളും മററും നിങ്ങൾ കണ്ടു. ഒററനോട്ടത്തിൽ തോന്നാം അവയോരോന്നും ചെറിയ സ്വാതന്ത്ര്യരാജ്യങ്ങളാണെന്നു്. പക്ഷെ, അതല്ല പരമാർത്ഥം. കേന്ദ്രഗവർമ്മേണ്ടിനു നിയന്ത്രിക്കാൻ കഴിയാത്ത കാര്യങ്ങൾ വളരെ കുറച്ചേ ഉള്ളു. അന്യരാജ്യങ്ങളുമായുള്ള ബന്ധം, രാജ്യരക്ഷ, രാജ്യരക്ഷയ്ക്കാവശ്യമുള്ള വ്യവസായങ്ങൾ, തീവണ്ടി, തപാൽ, പ്രധാന തുറമുഖങ്ങളിന്മേലുള്ള അധികാരം, സ്റ്റേയ്ററുകൾ തമ്മിലുള്ള കച്ചവടം, ആദായനികുതി എന്നുതുടങ്ങിയ ഒട്ടനേകം വിഷയങ്ങൾ കേന്ദ്രഗവമ്മേണ്ടിൻെറ അധികാരത്തിലാണു്. സ്റ്റേയ്ററുകളുടെ വരവുചിലവു കണക്കുകൾ പരിശോധിക്കുന്നതും കേന്ദ്രഗവമ്മേണ്ടാണു് എന്തിനധികം? സ്റ്റേയ്ററുകളിലെ ഏതു ചെറിയ കാര്യത്തിലും കേന്ദ്രഗവമ്മേണ്ടിനു കൈകടത്താൻ സാധിക്കും. നമ്മുടെ സ്റ്റേയ്ററിനകത്തുള്ള ഡിസ്റ്റ്റിക്ററുകളും സ്റ്റേയ്ററഗവർമ്മേണ്ടും തമ്മിലുള്ള ബന്ധംപോലെതന്നെ ദൃഢമാന്നു് സ്റ്റേയ്ററുകളും കേന്ദ്രവും തമ്മിലുള്ള ബന്ധം. കേന്ദ്രഗവർമ്മേ

ണ്ടു് ഇന്ത്യയുടെ എല്ലാ ഭാഗങ്ങളേയും ഏറെക്കുറെ നേരിട്ടു ഭരിക്കത്തക്കവിധത്തിലാണ് ഘടിപ്പിച്ചിട്ടുള്ളതു്. അതിലെ പാർലിമെൻറിലേക്കുള്ള തിരഞ്ഞെടുപ്പിൻെറ രീതിയും ഈ അടിസ്ഥാനത്തിൽത്തന്നെയാണ്. ജനസംഖ്യയുടെ തോതുവെച്ചു തിരിച്ചിട്ടുള്ള നിയോജകമണ്ഡലങ്ങളിൽനിന്നും തിരഞ്ഞെടുക്കപ്പെടുന്നവരാണല്ലോ പാർലിമെൻറിലെ അംഗങ്ങൾ. ഈ പാർലിമെൻറിനാണല്ലോ വാസ്തവത്തിൽ പരമാധികാരം! ഇന്ത്യ ഒരു പൊതുകുടുംബമാണ്. എല്ലാ സ്റ്റേയ്റ്റുകളും അതിൽ സമാവകാശമുള്ള അംഗങ്ങളാണ്.

---

# LIST OF P. KUNJIKRISHNA MENON'S BOOKS

## NOW IN USE

| | | | Rs. | as. |
|---|---|---|---|---|
| 1. | ഹൈസ്ക്കൂൾ ഇന്ത്യാചരിത്രം—നോട്ട് | —F. IV. V, VI. | 0 | 12 |
| 2. | സ്കൂൾഫൈനൽ ഇന്ത്യാചരിത്രം | —നോട്ട് F. VI. മാത്രം | 0 | 7 |
| 3. | സ്കൂൾഫൈനൽ ലോകചരിത്രം–സിവിക്സ് | —നോട്ട് F. VI. മാത്രം | 0 | 7 |
| 4. | ഇന്ത്യാചരിത്രം നോട്ട് | —F. IV. V. മാത്രം | 0 | 8 |
| 5. | ലോകചരിത്രം സിവിക്സ് | —നോട്ട് F. IV. V. മാത്രം | 0 | 8 |
| 6 | Civics | F. IV | 0 | 4 |
| 7. | do | F. V | 0 | 6 |
| 8. | do | F. VI | 0 | 6 |
| 9. | World History | F. IV | 1 | 0 |
| 10. | do | F. V | 1 | 0 |
| 11. | do | F. VI | 1 | 4 |
| 12. | Indian History | F. IV | 1 | 0 |
| 13. | do | F. V | 1 | 0 |
| 14. | do | F. VI | 1 | 4 |
| 15. | കേരളചരിത്രകഥകളും പൌരധർമ്മവും | F I | 0 | 12 |
| 16. | ഇന്ത്യാചരിത്രം (പൌരധർമ്മമുൾപ്പടെ) | F II | 0 | 12 |
| 17. | പൌരധർമ്മപ്രബോധിനി | class 5 | 0 | 5 |
| 18, | do | class 4 | 0 | 4 |

*Apply to:-*

K. N. S. Menon,
C/o P. Kunjikrishna Menon,
Near Kombaramukku
Ernakulam.